*നെഹ്റു ബാലപുസ്തകാലയം*

# ഹ്യൂൻ സാങിന്റെ ഭാരതപര്യടനം

**ബലീന്ദർ ധനോവ, ഹരീന്ദർ ധനോവ**

ചിത്രീകരണം
**പൗളിന ധനോവ**

വിവർത്തനം
**പി.കെ.ബി. നായർ**



**നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ**

## മുഖവുര

ബുദ്ധമതത്തെക്കുറിച്ച് പഠിക്കുന്നതിനുവേണ്ടി ചൈനയിൽ നിന്ന് ഇന്ത്യയിൽ വന്നെത്തിയ സഞ്ചാരികളിൽ ഒരാളായിരുന്നു ഹ്യൂൻ സാങ്. ചൈനയിൽ ലഭിച്ച വിശുദ്ധ ഗ്രന്ഥങ്ങളുടെ തർജമകൾ തൃപ്തികരമല്ലെന്നുകണ്ട്, ആ ഗ്രന്ഥങ്ങളുടെ മൂലകൃതികൾ നേടുവാനും സൂക്ഷ്മമായ ബൗദ്ധതത്വങ്ങൾ ഭാരതീയ പണ്ഡിതന്മാരിൽനിന്നും മനസ്സിലാക്കുവാനും അദ്ദേഹം തീരുമാനിച്ചു. ശ്രീബുദ്ധന്റെ ജീവിതത്തിലെ വിവിധ സംഭവങ്ങൾ നടന്ന പുണ്യസ്ഥലങ്ങൾ സന്ദർശിക്കുവാനും അദ്ദേഹം ആഗ്രഹിച്ചു.

തന്റെ ആഗ്രഹം സാധിക്കുന്നതിന് അനേകം തടസ്സങ്ങളെയും ആപത്തുകളെയും അദ്ദേഹത്തിന് നേരിടേണ്ടിവന്നു. വിജനവും സുദീർഘവുമായ മരുഭൂമികളും അഗമ്യമായ മഞ്ഞുമലകളും പിന്നിട്ട് അദ്ദേഹം ഇന്ത്യയിലെത്തി.

പതിമ്മൂന്നുകൊല്ലം ഇവിടെ താമസിച്ച അദ്ദേഹം താൻ കണ്ട സ്ഥലങ്ങളെയും ആളുകളെയും പറ്റി രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ അക്കാലത്തെ ഭാരതത്തെപ്പറ്റി വിലയേറിയ അറിവ് നൽകുന്നവയാണ്.

ഹ്യൂൻസാങിന്റെ കുറിപ്പുകളെ അടിസ്ഥാനമാക്കി അദ്ദേഹത്തിന്റെ യാത്രകളെയും താമസത്തെയും പറ്റി രേഖപ്പെടുത്തിയിരിക്കുകയാണ് ഈ പുസ്തകത്തിൽ.

അധ്യായം 1

# യാത്ര ആരംഭിക്കുന്നു

എ.ഡി. 630ൽ ചൈനയിലെ ഹേമന്തകാലത്ത് മഹാസാഗരമധ്യത്തിൽ നിന്ന് ഉയർന്നു നിൽക്കുന്ന സുമേരു എന്ന ദിവ്യ പർവതത്തെ നോക്കി ഹ്യൂൻ സാങ് ആഹ്ലാദം പൂണ്ടുനിന്നു. സ്വർണവും വെള്ളിയും രത്നങ്ങളും സ്ഫടികവും കൊണ്ടു നിർമിതവും സുന്ദരവും ഗംഭീരവുമായ സുമേരുപർവതം. അവൻ അതിൽ കയറാനാഗ്രഹിച്ചു. പക്ഷേ നാലുപാടും ഉയരുന്ന ഭയങ്കരമായ തിരമാലകൾ. അടുത്തെങ്ങും കപ്പലോ തോണിയോ കാണാനുമില്ല. ഹ്യൂൻ സാങ് നിർഭയനായി തിരമാലകളിലേക്കു നടന്നു. പെട്ടെന്ന് ഒരു കൽത്താമര അയാളുടെ പാദങ്ങൾക്കടിയിൽ ഉയർന്നുവന്നു. ഉടനെ ആ കൽത്താമര മറഞ്ഞു, മറ്റൊന്ന് മുന്നിൽ ഉയർന്നു. ഈ കൽത്താമരകളിൽ അടിവച്ച് ഹ്യൂൻ സാങ് സുമേരുവിനരികിലെത്തി. കുത്തനെയുള്ളതും വഴുക്കുന്നതുമായ മലയുടെ വശത്തുകൂടി പിടിച്ചുകയറാൻ പറ്റിയില്ല. അയാൾ ശക്തി സംഭരിച്ച് മേലോട്ടു കുതിച്ചു കയറാൻ ശ്രമിച്ചപ്പോഴേക്ക്, വലിയൊരു ചുഴലിക്കാറ്റുവന്ന് അയാളെ പൊക്കിയെടുത്ത് സുമേരുവിന്റെ നെറുകയിൽ എത്തിച്ചു.

സന്തോഷഭരിതനായി ഉണർന്ന ഹ്യൂൻ സാങ്, തന്റെ ഈ സ്വപ്നം ഇന്ത്യയിലേക്കു യാത്രപുറപ്പെടുന്നതിനുള്ള ശുഭസൂചനയായി കണക്കാക്കി. അയാൾ ഉടൻതന്നെ തലസ്ഥാന നഗരമായ

ചാങ്-അനിൽ നിന്ന് യാത്രതിരിച്ചു. പടിഞ്ഞാറ് ലിയാങ് ചൗ വരെയേ അദ്ദേഹം മുമ്പ് പോയിട്ടുണ്ടായിരുന്നുള്ളൂ. അതിനകം, ഒരു ബുദ്ധമത പണ്ഡിതനെന്ന് അറിയപ്പെട്ടിരുന്ന അദ്ദേഹത്തെ ചില മതപാഠങ്ങൾ വ്യാഖ്യാനിക്കുന്നതിന് ലായാങ്ചൗവിലേക്ക് ക്ഷണിച്ചു കൊണ്ടുപോയി താമസിപ്പിച്ചിരുന്നു.

മധ്യേഷ്യയിലെയും, ടിബറ്റിലെയും, പാമീർ ഉന്നതതടത്തിന് അപ്പുറമുള്ള രാജ്യങ്ങളിലെയും വ്യാപാരികളും മറ്റും ഇടയ്ക്കിടെ വരാറുള്ള സ്ഥലമായിരുന്നു ലിയാങ് ചൗ. ഹ്യൂൻ സാങ് അവിടെ താമസിക്കുമ്പോൾ ചെയ്ത പ്രഭാഷണങ്ങളെപ്പറ്റി പല രാജ്യക്കാരായ പലരും കേട്ടറിഞ്ഞു. അവർ സ്വന്തം രാജ്യങ്ങളിലെത്തി, അതതു രാജാക്കന്മാരോട് ഹ്യൂൻ സാങിന്റെ പാണ്ഡിത്യത്തെപ്പറ്റി പറഞ്ഞിരുന്നു. അദ്ദേഹം ഇന്ത്യയിലേക്കു യാത്രതിരിക്കാൻ ഉദ്ദേശിക്കുന്ന വിവരവും അവർ പറഞ്ഞു. അങ്ങനെ, അതിവിദൂര രാജ്യങ്ങളിലെ ജനങ്ങൾപോലും സ്വന്തം നാട്ടിലൂടെ ഹ്യൂൻ സാങ് യാത്ര ചെയ്യുമ്പോൾ ആ തീർഥാടകനെ സ്വീകരിക്കാൻ തയാറായിരുന്നു.

പക്ഷേ ജനങ്ങൾ രാജ്യം വിട്ടുപോകുന്നതിനെതിരെ ചൈനയിൽ പല നിയമങ്ങളും ഉണ്ടായിരുന്നു. ഏതായാലും നിയമങ്ങളോ ഉദ്യോഗസ്ഥന്മാരോ തന്നെ തടയുന്നതു വകവയ്ക്കാതെ യാത്ര തുടരുവാൻ ഹ്യൂൻ സാങ് തീരുമാനിച്ചു. അദ്ദേഹം ലിയാങ് ചൗവിലെ ഏറ്റവും പൂജ്യനായ ബൗദ്ധ സന്യാസിയെക്കണ്ട് സഹായം ഇരന്നു. അദ്ദേഹം ഉത്സാഹപൂർവം സഹായം നൽകുകയും ഹ്യൂൻ സാങിനു വഴികാട്ടികളായി രണ്ട് ശിഷ്യന്മാരെ അയയ്ക്കുകയും ചെയ്തു.

പകൽ ഒളിച്ചിരുന്നും രാത്രിയിൽ യാത്ര ചെയ്തും അവർ ക്വാചൗവിലെത്തി. ചൈനയുടെ അയൽരാജ്യമായ ഹാമിയിലേക്കുള്ള പാതയിലെ അവസാനത്തെ വിശ്രമസങ്കേതമായിരുന്നു ക്വാചൗ. അവിടത്തെ ജനങ്ങളുമായി ഹ്യൂൻ സാങ് നിർബാധം ഇടപെടുകയും യാത്രക്കാരോടും കച്ചവടക്കാരോടും ഇന്ത്യയിലേക്കുള്ള വഴി ചോദിച്ചറിയുകയും ചെയ്തു

"വടക്കോട്ട് അൻപത് ലീ (മൂന്നു ലീ = ഒരു മൈൽ) പോയാൽ



ഹു-ലു നദി. അതിൽ ഭയങ്കര ഒഴുക്കും ചുഴികളും ഉള്ളതുകൊണ്ട് തോണിയിൽ മറുകര കടക്കാനാവില്ല."

"പിന്നെ എങ്ങനെയാണ് യാത്രക്കാർ നദി കടക്കുക?"

ഹ്യൂൻസാങ് പറഞ്ഞു, "ഒരു വഴിയുണ്ടാകും."

"പുഴയ്ക്ക് വീതി കുറവുള്ളിടം നോക്കി കടക്കണം. പക്ഷേ, പുഴ മാത്രമല്ല യാത്രക്കാർക്കു തടസ്സം." ഹ്യൂൻ സാങ് ആകാംക്ഷ യോടെ നിൽക്കുമ്പോൾ വക്താവു തുടർന്നു. "യു-മെൻ കോട്ടയും പിന്നെ അഞ്ച് കാവൽ ഗോപുരങ്ങളും ഉണ്ട്. ഈ ഗോപുരങ്ങൾ കാക്കുന്നവർ, ചൈനയിൽ നിന്ന് അനുവാദമില്ലാതെ ആരും പുറത്തു പോകാതിരിക്കുന്നതിൽ ദത്തശ്രദ്ധരാണ്. ഓരോ ഗോപു രവും തമ്മിൽ നൂറു ലീ അകലമുണ്ട്. ഇടയ്ക്കുള്ള പ്രദേശങ്ങളിൽ വെള്ളമില്ല. ഒന്നും വളരുകയുമില്ല. അതിനും അപ്പുറത്താണ്

മോഹോ യെൻ മരുഭൂമിയും പിന്നീട് ഹാമി രാജ്യാതിർത്തിയും.

ഹ്യൂൻ സാങിന്റെ മനസ്സുമടുത്തു. രാജ്യം വിടുന്നതിനുള്ള മാർഗങ്ങളെപ്പറ്റി ഒരു മാസക്കാലം അദ്ദേഹം ചിന്തിച്ചു. ഇതിനിടെ ലിയാങ് ചൗവിൽ നിന്നെത്തിയ ചാരന്മാർ, ഹ്യൂൻ സാങ് രാജ്യം വിടാൻ ഉദ്ദേശിക്കുന്നതായും അദ്ദേഹത്തെ തടയേണ്ടതുണ്ടെന്നും പ്രാദേശിക ഭരണാധികാരിയെ ധരിപ്പിച്ചു.

മതഭക്തനായിരുന്ന ഭരണാധികാരി, തനിക്കു ലഭിച്ച നിർദേശം ഹ്യൂൻ സാങിനെ രഹസ്യമായി ധരിപ്പിച്ചു. ഹ്യൂൻ സാങ് ധൈര്യത്തോടെ പറഞ്ഞു. "ഒന്നും എനിക്ക് തടസ്സമാവില്ല. ഫാഹിയനും മറ്റ് ബൗദ്ധ സന്യാസിമാരും ഇന്ത്യയിൽ പോയി മഹത്തായ ബുദ്ധമത തത്വങ്ങൾ ഗ്രഹിച്ചത് ജനങ്ങളുടെ നന്മയ്ക്കുവേണ്ടിയായിരുന്നു. ഞാൻ അവരുടെ മഹനീയ ദൃഷ്ടാന്തങ്ങൾ പിൻതുടരുകയാണ്."

ഹ്യൂൻ സാങിന്റെ വാക്കുകൾ കേട്ട് വികാരതരളിതനായ ഭരണാധികാരി, ആ നിർദേശം കീറിക്കളഞ്ഞുകൊണ്ടു പറഞ്ഞു, "നിങ്ങൾ ഇവിടെ സുരക്ഷിതനല്ല. പലരും നിങ്ങളെ തടയാനിടയുണ്ട്, അതുകൊണ്ട്, ഉടനെ പുറപ്പെടുക."

ഹ്യൂൻ സാങ് തന്റെ വാസസ്ഥലത്തെത്തിയപ്പോൾ, അനുചരന്മാരായിരുന്ന രണ്ടു സന്യാസിമാരും പരിഭ്രമിച്ചിരിക്കുന്നതാണു കണ്ടത്, "നിങ്ങൾക്കെന്താ പ്രശ്നം?"ഹ്യൂൻ സാങ് ശാന്തനായി ചോദിച്ചു.

"ഗുരോ, ലിയാങ് ചൗവിൽ നിന്നുള്ള ചാരന്മാർ ഇവിടെയുണ്ട്? അതിർത്തി കടക്കുമ്പോൾ നമ്മളെ പിടിച്ചാൽ കടുത്ത ശിക്ഷ കിട്ടും. അതുകൊണ്ട് എനിക്ക് ഇനി മുന്നോട്ടു പോകാൻ പേടിയാണ്." ആ സന്യാസി ശരിക്കും പേടിച്ചിരിക്കുന്നതായി ഹ്യൂൻ സാങ് കണ്ടു.

"നിങ്ങൾ സ്വന്തം മാർഗം തിരഞ്ഞെടുക്കണം" ചെറുപ്പക്കാരനായ സന്യാസിയോട് ഹ്യൂൻ സാങ് പറഞ്ഞു. "മടങ്ങിപ്പോകാനാണ് ആഗ്രഹമെങ്കിൽ നിങ്ങൾക്കു മടങ്ങാം." പിന്നീട് അദ്ദേഹം രണ്ടാമത്തെ സന്യാസിയെ നോക്കി. മുഖമാകെ വിളറിയ അയാൾ

നിവർന്നിരിക്കാൻ പോലും വിഷമിച്ചു. “ഞാൻ അങ്ങയോടൊപ്പം വരാം. പക്ഷേ എനിക്ക്....”

ഹ്യൂൻ സാങ് അയാളുടെ നെറ്റിയിൽ കൈവച്ചുനോക്കി. “നിങ്ങൾ ക്ഷീണിതനും രോഗിയുമാണ്. ഇമ്മാതിരി ഒരു വിഷമം പിടിച്ച ദീർഘയാത്ര നിങ്ങൾക്കു പറ്റില്ല. അതുകൊണ്ട് അസുഖം മാറുന്നതു വരെ ഇവിടെ താമസിച്ചിട്ട്, ലിയാങ് ചൗവിലേക്കു മടങ്ങുന്നതാണ് നല്ലത്.”

ഹ്യൂൻ സാങ് സങ്കടത്തോടെ അനുചരന്മാരെ പിരിഞ്ഞ് ഒരു ക്ഷേത്രത്തിലെത്തി. അവിടെക്കണ്ട ബുദ്ധ വിഗ്രഹത്തിനു മുന്നിൽ നിന്ന്, തനിക്ക് രാജ്യാതിർത്തി കടക്കുന്നതിനുപകരിക്കുന്ന ഒരു



സഹായിയെ ലഭിക്കണമേ എന്ന് ഉള്ളുരുകി പ്രാർഥിച്ചു. അപ്പോൾ പടിഞ്ഞാറൻ നാട്ടിൽ നിന്നുള്ള ഒരു വിദേശി ആ ക്ഷേത്രത്തി ലെത്തി. ഹ്യൂൻ സാങിനെ കണ്ടപാടെ, അദ്ദേഹത്തെ മൂന്നുവട്ടം പ്രദക്ഷിണം വച്ച് തൊഴുതുകൊണ്ട് അയാൾ പറഞ്ഞു:

"എന്റെ പേര് ബന്ധ എന്നാണ്. പഞ്ചപ്രതിജ്ഞകളെടുത്ത് അങ്ങയുടെ ശിഷ്യനാകാൻ എന്നെ അനുവദിക്കണം."

അയാൾ പ്രതിജ്ഞയെടുത്ത ശേഷം വീണ്ടും ഗുരുവിനെ വണങ്ങി. ബന്ധ ബുദ്ധിമാനും കരുത്തനുമാണെന്ന് ഹ്യൂൻ സാങ് കണ്ടു. പടിഞ്ഞാറോട്ടുള്ള യാത്രയിൽ തനിക്ക് ഒരു സഹായിയെ ആവശ്യമുണ്ടെന്ന് അദ്ദേഹം പറഞ്ഞു. "ഞാൻ അങ്ങയെ അഞ്ച് കാവൽഗോപുരങ്ങൾക്കപ്പുറം കൊണ്ടുപോകാം" ബന്ധ ഉറപ്പിച്ചു പറഞ്ഞു, "എനിക്ക് വഴി നന്നായറിയാം."

അടുത്ത ദിവസം സന്ധ്യാനേരത്ത്, ബന്ധയെ പ്രതീക്ഷിച്ച് ഹ്യൂൻ സാങ് കുതിരപ്പുറത്തുകയറി അൽപ്പദൂരം പോയി. പെട്ടെന്ന് ഒരു കുതിരപ്പുറത്തു ബന്ധയും മെലിഞ്ഞു ചുവന്ന മറ്റൊരു കുതിര പ്പുറത്ത് ഒരു വയസ്സനും വന്നെത്തി. "ഇദ്ദേഹം മുപ്പതിലേറെ പ്രാവശ്യം ഹാമിയിൽ പോയി വന്നിട്ടുണ്ട്. ഇന്നുള്ള മറ്റാരെക്കാളും ഇദ്ദേഹത്തിന് ഹാമിലേക്കുള്ള വഴി അറിയും" ബന്ധ പറഞ്ഞു.

പരുഷമായ മുഖമുള്ള വയസ്സൻ പറഞ്ഞു, "പടിഞ്ഞാറൻ പാത വിഷമമുള്ളതും അപകടം പിടിച്ചതുമാണ്. ചിലപ്പോൾ ഒഴുകിവ രുന്ന മണൽ വഴിമുടക്കും. ചിലപ്പോൾ തീക്കാറ്റും ചെകുത്താനും ആക്രമിക്കും. അവയിൽനിന്ന് ആർക്കും രക്ഷപ്പെടാനാവില്ല. കൂടാതെ, ഒറ്റയ്ക്കു പോകുന്നത് ഏറ്റവും വിഷമകരം. അതുകൊണ്ട് സ്വന്തം ജീവൻ കൊണ്ടു കളിക്കുന്നതിനെപ്പറ്റി ഒന്നുകൂടി ആലോ ചിക്കണമെന്ന് അപേക്ഷിക്കുന്നു."

പക്ഷേ ഹ്യൂൻ സാങിന് കൂസലുണ്ടായില്ല. "ബുദ്ധന്റെ രാജ്യ ത്തെത്തിയ ശേഷമല്ലാതെ ഞാൻ കിഴക്ക് ചൈനയിലേക്കു മട ങ്ങുകയില്ല." അദ്ദേഹം പ്രതിജ്ഞ ചെയ്തു. "അതിനിടയിൽ ഞാൻ മരിച്ചുപോയാൽത്തന്നെ എനിക്കു ദുഃഖമില്ല."



ഹ്യൂൻ സാങിന്റെ നിശ്ചയദാർഢ്യം കണ്ട് വയസ്സൻ പറഞ്ഞു, "ഗുരോ അങ്ങ് പോകാൻ തീരുമാനിച്ചിരിക്കുന്ന സ്ഥിതിക്ക് എന്റെ കുതിരയെ എടുത്തുകൊള്ളൂ. ഇവൻ ശക്തനും പല പ്രാവശ്യം ഹാമിയിലേക്ക് യാത്രചെയ്തിട്ടുള്ളവനും ആണ്. വഴിയും നന്നായറിയാം. അങ്ങയുടെ ക്ഷീണിതനായ കുതിരയ്ക്ക് ചെന്നെത്താൻ ആകില്ല."

ആ കുതിരയെ സൂക്ഷിച്ചു നോക്കിയപ്പോൾ ഹ്യൂൻ സാങിന്റെ ഹൃദയം തുടിച്ചു. അമ്മാതിരി ചുവന്നതും മെലിഞ്ഞതുമായ ഒരു വയസ്സൻ കുതിരയുടെ പുറത്ത് താൻ പശ്ചിമദേശത്തേക്ക് യാത്ര ചെയ്യുമെന്ന് ഒരു ജ്യോതിഷി മുമ്പു പറഞ്ഞിരുന്നു. ഹ്യൂൻ സാങ് നന്ദിപൂർവം ആ കുതിരയെ സ്വീകരിച്ചുകൊണ്ട് തന്റെ കുതിരയെ വയസ്സനു നൽകി.

അധ്യായം 2

# ഒരു സാഹസം

തന്റെ സാമാനങ്ങളെല്ലാം ഒതുക്കിയെടുത്തുകൊണ്ട് ഹ്യൂൻ സാങ് ആ വയസ്സൻ കുതിരയുടെ പുറത്തുകയറി ക്വാ ചൗ വിട്ടു. ബന്ധയോടൊപ്പം രാത്രി മുഴുവൻ യാത്രചെയ്ത അദ്ദേഹം പുഴക്കരയിലെത്തി. അങ്ങകലെ യുമെൻ കോട്ട കാണപ്പെട്ടു. അവർ ഏതാണ്ട് പത്തു ലീ അടുത്തെത്തിയപ്പോൾ, അവിടെ പുഴയ്ക്ക് പത്തടിയോളമേ വീതിയുണ്ടായിരുന്നുള്ളു. ബന്ധ കുതിരപ്പുറത്തുനിന്നും ഇറങ്ങി, അടുത്തുകണ്ട മരങ്ങളിൽനിന്ന് നീളമുള്ള കമ്പുകൾ വെട്ടിയെടുത്തു. ആ മരക്കമ്പുകൾകൊണ്ട് ഒരു പാലം നിർമിച്ചശേഷം വിടവുകളിൽ മണ്ണു നിരത്തി. പിന്നീട് അവർ കുതിരകളെ അക്കരെ കടത്തി.

രണ്ടുപേരും നന്നേ ക്ഷീണിതരായിരുന്നതുകൊണ്ട് അവർ അവിടെ പായ വിരിച്ച് കിടന്നു. കിടന്നപാടെ ഗാഢനിദ്രയിൽ അമർന്നു.

അടുത്ത ദിവസം ഉണർന്ന് അൽപ്പദൂരം സഞ്ചരിച്ചപ്പോൾ പെട്ടെന്ന് ബന്ധ പറഞ്ഞു, "ഇനി എനിക്ക് മുന്നോട്ടു പോകാൻ ആവില്ല."

"എന്താണ് കാര്യം?" ഹ്യൂൻ സാങ് അമ്പരന്നു.

"എനിക്ക് പ്രധാനപ്പെട്ട വീട്ടുകാര്യങ്ങൾ നോക്കാനുണ്ട്"

ബന്ധ സന്യാസിയുടെ മുഖത്തുനോക്കാതെ ഉറപ്പിച്ചു പറഞ്ഞു. “കൂടാതെ എനിക്ക് ഈ രാജ്യത്തെ നിയമം ലംഘിക്കാൻ ഇഷ്ടമില്ല.”

ഹ്യൂൻ സാങിന് വലിയ നിരാശതോന്നി. എന്നാൽ വഴിയിലെ അപകടങ്ങളെപ്പറ്റിപ്പറഞ്ഞ് അദ്ദേഹത്തെ പിൻതിരിപ്പിക്കാൻ ശ്രമിച്ചപ്പോൾ ഹ്യൂൻ സാങ് പറഞ്ഞു, “അവർ എന്നെ വെട്ടിനുറുക്കി പൊടി പോലെയാക്കിയാലും ഞാൻ മടങ്ങുകയില്ല. ഇക്കാര്യം ഞാൻ പ്രതിജ്ഞ ചെയ്തിരിക്കുന്നു.” ബന്ധ പിൻതിരിഞ്ഞ് കുതിരപ്പുറത്തു പോകുന്നത് അദ്ദേഹം ഏകാകിയായി നോക്കിനിന്നു.

“ഞാൻ യാത്ര തുടരണം. ഇനി ഒരു സഹായിയെ തേടുവാൻ വേണ്ടി പിൻതിരിയാൻ ആവില്ല.” ഇങ്ങനെ ചിന്തിച്ചുകൊണ്ട് ഹ്യൂൻ സാങ് തന്റെ കുതിരയെ മുന്നോട്ടു നയിച്ചു. അസ്ഥിക്കൂട്ടങ്ങളും കുതിരച്ചാണകവും കിടന്ന വഴിയിലൂടെ അദ്ദേഹം മുന്നോട്ടു നീങ്ങി. ജ്വലിക്കുന്ന വെയിലിൽ അദ്ദേഹത്തിന് ചൂടും തളർച്ചയും



അനുഭവപ്പെട്ടു. കാണാവുന്ന അകലത്തിലെങ്ങും തണലോ വിശ്രമ സങ്കേതമോ ഉണ്ടായിരുന്നില്ല. യാത്രയിലെ കഷ്ടതകളെപ്പറ്റി ഓർക്കാതിരിക്കാൻ ശ്രമിച്ചുകൊണ്ട് അദ്ദേഹം തലകുനിച്ചിരുന്നു യാത്ര തുടർന്നു.

തലയുയർത്തി നോക്കിയപ്പോൾ, മന്ത്രശക്തികൊണ്ടെന്ന വണ്ണം ആയുധധാരികളായ നൂറുകണക്കിന് സവാരിക്കാർ മുന്നിൽ കാണപ്പെട്ടു. ഒട്ടകങ്ങളും കുതിരകളും വാളുകളും മിന്നിത്തിളങ്ങി. പെട്ടെന്ന് അവയുടെ രൂപങ്ങൾ മാറി. അനേകായിരം രൂപങ്ങൾ ഹ്യൂൻ സാങ് തന്റെ മുന്നിൽ കണ്ടു.

അദ്ദേഹത്തിന്റെ ഹൃദയം പിടച്ചു. പെട്ടെന്ന് അനന്തതയിൽ നിന്ന് ഒരു ശബ്ദം കേട്ടു. "പേടിക്കരുത്! പേടിക്കരുത്!" സ്വർഗ ത്തിൽ നിന്നെന്നവണ്ണം കേട്ട ആ വാക്കുകളിൽ ആശ്വസിച്ച് അദ്ദേഹം യാത്ര തുടർന്നു.

ആ മരുഭൂമിയിൽ പിശാചുക്കൾ സൃഷ്ടിക്കുന്നതെന്ന് ചൈന ക്കാർ പരക്കെ വിശ്വസിച്ചിരുന്ന മരീചികളായിരുന്നു ആ രൂപങ്ങൾ.

ഹ്യൂൻ സാങ് എൺപതു ലീയോളം ദൂരെ തുടർന്നു യാത്ര ചെയ്തപ്പോൾ ഒന്നാമത്തെ കാവൽ ഗോപുരത്തിലെത്തി. അപ്പോൾ പകലായിരുന്നതുകൊണ്ട്, താൻ പിടിക്കപ്പെടുമെന്ന് ചിന്തിച്ച് അദ്ദേഹം രാത്രിയാകുംവരെ ഒളിച്ചിരിക്കാൻ തീരുമാനിച്ചു. കാവൽ ഗോപുരത്തിൽ നിന്നും അൽപ്പം അകലെ മറഞ്ഞിരുന്നു. പെട്ടെന്ന് ചൂടും ദാഹവും അനുഭവപ്പെട്ടു. അദ്ദേഹത്തിന്റെ വെള്ളം സൂക്ഷി ച്ചിരുന്ന സഞ്ചി കാലിയായിരുന്നു, പോംവഴി ഒന്നും ഇല്ലാതിരുന്ന തുകൊണ്ട് അദ്ദേഹം കണ്ണടച്ചു മയങ്ങി. ഉണർന്നപ്പോൾ ദാഹം തോന്നി. ചുറ്റും നോക്കിയപ്പോൾ ഗോപുരത്തിനടുത്ത് ഒരു നീരുറവ കണ്ടു. ശബ്ദം ഉണ്ടാക്കാതെ അദ്ദേഹം അങ്ങോട്ടോടി. വെള്ളം കുടിച്ചശേഷം തന്റെ സഞ്ചിയിൽ ജലം നിറയ്ക്കാൻ ശ്രമിച്ചു.

പെട്ടെന്ന് ഒരു അമ്പ് തന്റെ കാൽമുട്ടിൽ ഉരുമ്മിക്കൊണ്ട് ഇര മ്പിപ്പാഞ്ഞു. ഒരു നിമിഷത്തിനകം മറ്റൊരു അമ്പുകൂടി വന്നു. തന്നെ കണ്ടു പിടിച്ചിരിക്കുന്നതായി മനസ്സിലാക്കിയ അദ്ദേഹം

ഉറക്കെ വിളിച്ചു പറഞ്ഞു, "ഞാൻ തലസ്ഥാനത്തുനിന്നും വന്ന ഒരു പുരോഹിതനാണ് എന്നെ അമ്പെയ്യരുത്." ഞൊടിയിടയിൽ പട്ടാളക്കാർ അദ്ദേഹത്തെ വളഞ്ഞ് കാവൽ ഗോപുരത്തിലെത്തിച്ചു.

"അപ്പോൾ നിങ്ങളാണ് ആ സന്യാസി. ഞാൻ അങ്ങയെപ്പറ്റി ധാരാളം കേട്ടിട്ടുണ്ട്." മേധാവി പറഞ്ഞു.

ദയവുള്ള ആ വാക്കുകൾ കേട്ട് ഹ്യൂൻ സാങ് അതിശയിച്ചു. ശിക്ഷിക്കുന്നതിനു പകരം അദ്ദേഹത്തോട് തിരികെ പോകാൻ മേധാവി ബഹുമാനപൂർവം അപേക്ഷിച്ചു. മേധാവിയുടെ പെരുമാറ്റത്തിൽ ഹ്യൂൻ സാങിന് വലിയ അത്ഭുതം തോന്നി. പക്ഷേ തീർഥയാത്ര ഉപേക്ഷിക്കാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല.



"ശരി, അങ്ങ് തിരികെ പോകുന്നില്ലെങ്കിൽ നാളെ ഞാൻ അങ്ങയെ സഹായിക്കാം." മേധാവി പറഞ്ഞു. അടുത്ത ദിവസം സൂര്യൻ ഉദിച്ചപ്പോൾ മേധാവി ഹ്യൂൻ സാങ്ങിനെ അനുഗമിക്കുകയും അദ്ദേഹത്തിന് യാത്രയിൽ വേണ്ട ഭക്ഷണവും വെള്ളവും കൊടുത്തയയ്ക്കുകയും ചെയ്തു. കൂടാതെ അടുത്ത കാവൽ ഗോപുരത്തിലെ മേധാവിയായിരുന്ന തന്റെ ബന്ധുവിനു കൊടുക്കുവാൻ ഒരു കത്തും ഹ്യൂൻ സാങ്ങിനെ ഏൽപ്പിച്ചു. "അങ്ങയെ സഹായിക്കാൻ ഞാൻ എഴുതിയിട്ടുണ്ട്." അദ്ദേഹം കണ്ണുനീരോടെ വിട പറഞ്ഞു.

ഹ്യൂൻ സാങ് വിശ്രമമില്ലാതെ യാത്രചെയ്ത് അന്നു രാത്രി അടുത്ത കാവൽ ഗോപുരത്തിലെത്തി. അവിടത്തെ മേധാവി അദ്ദേഹത്തെ സ്വീകരിച്ച്, പരമാവധി സൗകര്യങ്ങൾ ചെയ്തുകൊടുത്തു. അടുത്ത ദിവസം യാത്ര പുറപ്പെടുന്നതിനു മുമ്പ് അദ്ദേഹം ഉപദേശിച്ചു, "അടുത്ത രണ്ടു ഗോപുരങ്ങൾ നേരെ കടന്നു പൊയ്ക്കൊള്ളു. എന്നാൽ അഞ്ചാമത്തെ ഗോപുരത്തിൽ നിന്നും അകന്നുമാറി പോകണം. അവിടെ ഉള്ളവർ ക്രൂരന്മാരാണ്. അവർ അങ്ങയെ തീർച്ചയായും ഉപദ്രവിക്കും."

"എങ്ങനെയാണ് ഒഴിഞ്ഞുമാറുക? ആ ഗോപുരം എന്റെ വഴിയിലാണല്ലോ." ഹ്യൂൻ സാങ് പറഞ്ഞു.

"നാലാമത്തെ ഗോപുരത്തിൽ നിന്ന് ഏതാണ്ട് നൂറ് ലീ അകലെയുള്ള കാട്ടുകുതിരകളുടെ ഉറവ സ്ഥലത്തേക്ക് പോവുക. അവിടെനിന്ന് വെള്ളവും ശേഖരിക്കാം."

ഈ ഉപദേശം സ്വീകരിച്ച് ഹ്യൂൻ സാങ് തന്റെ ഗതിമാറ്റി, മോഹോമെൻ മരുഭൂമിയിലെത്തി. എണ്ണൂറ് ലീ വിസ്താരമുള്ള ഈ മരുഭൂമി മണൽനദി എന്ന് അറിയപ്പെടുന്നു. ഭൂമിയിൽ ഒരു മൃഗമോ ആകാശത്ത് ഒരു പക്ഷിയോ കാണാനുണ്ടായിരുന്നില്ല. തനിക്കു ലഭിച്ച നിർദേശം പാലിക്കുവാൻ ഹ്യൂൻ സാങ് ശ്രമിച്ചെങ്കിലും ഇമ്മാതിരി ഒരിടത്ത്, ഒരടയാളവും പിൻതുടരാൻ ഉണ്ടായിരുന്നില്ല. ഏതാണ്ട് നൂറു ലീ പിന്നിട്ടിട്ടും കാട്ടുകുതിരകളുടെ ഉറവ കാണാ

തിരുന്നപ്പോൾ തനിക്കു വഴിതെറ്റിയെന്ന് ഹ്യൂൻ സാങിന് മനസ്സിലായി. ഇനി ഈ മരുഭൂമിയിൽ ലക്ഷ്യമില്ലാതെ എത്ര അലയണം? അദ്ദേഹം നിരാശനായി ചുറ്റും നോക്കി. അന്തമില്ലാതെ കിടക്കുന്ന മണൽ അല്ലാതൊന്നും കാണാനുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ കുതിര അസ്വസ്ഥതയോടെ കാലിളക്കുകയും തല കുലുക്കുകയും ചെയ്തപ്പോൾ വെള്ളത്തിന്റെ സഞ്ചി താഴെ വീണു. അതെടുക്കാൻ നോക്കിയപ്പോഴേക്ക് വെള്ളം മുഴുവൻ ഒഴുകിപ്പോയിരുന്നു. ഇനി എന്തു ചെയ്യും? അദ്ദേഹം പരിഭ്രാന്തനായി. പിന്നിട്ട കാവൽ ഗോപുരത്തിലേക്ക് മടങ്ങുന്നതിനെപ്പറ്റി ഓർത്തെങ്കിലും ഇന്ത്യയിൽ എത്താതെ കിഴക്കോട്ട് മടങ്ങുകയില്ല എന്ന പ്രതിജ്ഞയിൽ അദ്ദേഹം ഉറച്ചുനിന്നു. "കിഴക്കോട്ട് തിരികെപ്പോയി ജീവിക്കുന്നതിനെക്കാൾ നല്ലത് പടിഞ്ഞാറോട്ടു പോകാനുള്ള ശ്രമത്തിൽ മരിക്കുന്നതാണ്" അദ്ദേഹം സ്വയം പറഞ്ഞു.

ധൈര്യം സംഭരിച്ച് തന്റെ മാർഗം ശരിയായിരിക്കേണമേ എന്ന് പ്രാർഥിച്ചുകൊണ്ട്, അദ്ദേഹം കുതിരയെ വടക്കു പടിഞ്ഞാറോട്ടു നയിച്ചു. അന്തമറ്റു പരന്നു കിടന്ന ആ മണൽക്കാടിനെപ്പറ്റി ഇങ്ങനെ വിവരിക്കുന്നു: "രാത്രിയിൽ പിശാചുക്കളും കൂളികളും എണ്ണമറ്റ നക്ഷത്രങ്ങൾക്കൊപ്പം തീപ്പന്തമുയർത്തും; പകൽ സമയത്ത് കാറ്റ് മണൽമഴ പെയ്യിക്കും" അദ്ദേഹം ദയനീയമാംവിധം ദാഹിച്ചു വലഞ്ഞു. ഇത്രയൊക്കെ പരീക്ഷണങ്ങൾ ഉണ്ടായിട്ടും ഹ്യൂൻ സാങിന്റെ ഹൃദയം ഉറച്ചുനിന്നു.

തികഞ്ഞ വിശ്വാസത്തോടെ അദ്ദേഹം പ്രാർഥിച്ചു, "ധനമോ ലൗകികമായ മോഹങ്ങളോ കൊണ്ടല്ല ഹ്യൂൻ സാങ് ഈ സാഹസിക യാത്രയ്ക്ക് ഒരുമ്പെട്ടത്. കീർത്തി നേടാൻ ഇവനാഗ്രഹമില്ല. പരമോന്നതമായ മതത്തിന്റെ സത്യം ഗ്രഹിക്കുന്നതിനുവേണ്ടി, ശരിയായ മാർഗം അറിയുവാൻ ഇവന്റെ ഹൃദയം കൊതിക്കുന്നു. ബോധിസത്വൻ എല്ലാ ജീവികളെയും കഷ്ടതകളിൽ നിന്ന് രക്ഷിക്കുമെന്ന് എനിക്കറിയാം. എന്റെ ഈ കൊടിയ യാതനകൾ അവിടുന്ന് അറിയുന്നില്ലേ!"



നാലുരാത്രിയും നാലുപകലും വെള്ളമില്ലാതെ അദ്ദേഹം യാത്ര ചെയ്തു. അവസാനം ചുടുമണലിൽ തളർന്നു കിടന്നു. സന്ധ്യ ആയപ്പോൾ തണുത്ത കാറ്റുവീശി. അദ്ദേഹം ഒന്നു മയങ്ങി. അനേകം ചാങ്ങ് (ഒരു ചാങ്ങ് = 141 ഇഞ്ച്) ഉയരമുള്ള ഗംഭീരമായൊരു ആത്മസത്വത്തെ അദ്ദേഹം സ്വപ്നം കണ്ടു. “നീയെന്താണ് ഉറങ്ങുന്നത്? സ്വന്തം കരുത്തുകൊണ്ട് മുന്നേറാത്തതെന്ത്?” ആ രൂപം ചോദിച്ചു.

ഹ്യൂൻ സാങ് ഉണർന്നെഴുന്നെറ്റു. പുതിയ പരിശ്രമത്തിന് തയാറായി. അദ്ദേഹത്തിന്റെ കുതിരയും കരുത്തു നേടിയിരുന്നു. ഏതാണ്ട് പത്ത് ലീ സഞ്ചരിച്ചപ്പോൾ കുതിര പെട്ടെന്ന് മറ്റൊരു ദിക്കിലേക്കു തിരിഞ്ഞു. ഉടനെ അവർ വിസ്തൃതമായ ഒരു പുൽപ്പ രപ്പിലെത്തി.

ഹ്യൂൻ സാങ് കുതിരയെ മേയാൻ വിട്ടു. വീണ്ടും യാത്ര തുട രാൻ ഭാവിച്ചപ്പോൾ, വെട്ടിത്തിളങ്ങുന്ന ശുദ്ധജലം നിറഞ്ഞ ഒരു കുളം കണ്ട് ഹ്യൂൻ സാങ് ആഹ്ലാദിച്ചു. അദ്ദേഹവും കുതിരയും വേണ്ടത്ര വെള്ളം കുടിച്ചു. കുതിരയ്ക്കുവേണ്ടി പുല്ലും തനിക്കു വേണ്ട ജലവും സംഭരിച്ചുകൊണ്ട് ഹ്യൂൻ സാങ് യാത്ര തുടർന്നു.

രണ്ടു ദിവസത്തിനു ശേഷം, മരുഭൂമി പിന്നിട്ട് അദ്ദേഹം ഹാമി യിൽ എത്തി.

അധ്യായം 3

# ബന്ധനം

ഹാമിയിലെ രാജാവ് ഹ്യൂൻ സാങിനെ സന്തോഷപൂർവം സ്വീകരിച്ച്, കൊട്ടാരത്തിൽ താമസിപ്പിച്ചു. അവിടെനിന്നു പടിഞ്ഞാറുള്ള വിസ്തൃതവും സമൃദ്ധവുമായ ടർഫൻ എന്ന രാജ്യത്തെ രാജാവിന്റെ പ്രതിനിധികളെ ഹ്യൂൻ സാങ് കണ്ടുമുട്ടി. ഹ്യൂൻ സാങിന്റെ പരിപാടികളെപ്പറ്റി തന്റെ ദൂതന്മാർ പറഞ്ഞുകേട്ടപ്പോൾ ടർഫനിലെ രാജാവ്, അദ്ദേഹത്തെ കൂട്ടിക്കൊണ്ടു ചെല്ലുന്നതിനായി ഒരു സംഘം ഉദ്യോഗസ്ഥന്മാരെ അയച്ചു.

അനുയാത്രികരോടൊപ്പം ആറുദിവസം സഞ്ചരിച്ച് അദ്ദേഹം ടർഫൻ രാജ്യാതിർത്തിയിൽ എത്തി. സമയം സന്ധ്യയായിരുന്നു. ക്ഷീണിതനായ അദ്ദേഹം പറഞ്ഞു, “ഇന്നുരാത്രി നമുക്കിവിടെ തങ്ങാം; രാവിലെ നഗരത്തിലേക്കു പുറപ്പെടാം.”

അപ്പോഴേക്ക് ഒരു കുതിര സവാരിക്കാരൻ അവിടെ പാഞ്ഞെത്തി. അയാൾ പറഞ്ഞു, “രാജാവ് സന്യാസിയെ പ്രതീക്ഷിച്ചിരിക്കയാണ്. നിങ്ങൾ ഇപ്പോൾത്തന്നെ പുറപ്പെടണം.”

ഹ്യൂൻ സാങിന്റെ പഴയ കുതിരയെ വിശ്രമത്തിനു വിട്ടുകൊണ്ട്, പുതിയ കുതിരപ്പുറത്ത് അദ്ദേഹം യാത്ര തുടർന്നു. പാതിരാത്രിയായപ്പോൾ അവർ രാജകീയ നഗരത്തിന്റെ കവാടത്തിലെത്തി. കവാടം മലർക്കെ തുറക്കപ്പെട്ടു. രാത്രിയായിരുന്നിട്ടുകൂടി,

രാജാവ് അദ്ദേഹത്തെ സ്വീകരിക്കാൻ എത്തി. രാജാവ് നടന്നുവന്ന് ഹ്യൂൻ സാങിന്റെ തോളിൽ കൈയിട്ടു. വിളക്കുകൾ പിടിച്ച സേവകരുടെ അകമ്പടിയോടെ രാജാവ് ഹ്യൂൻ സാങിനെ അലംകൃതമായ ഒരു പന്തലിലെ മണ്ഡപത്തിലേക്കാനയിച്ചു. "അങ്ങയെപ്പറ്റി അറിഞ്ഞതു മുതൽ ഉണ്ടായ സന്തോഷംകൊണ്ട് എനിക്ക് ഉണ്ണാനോ ഉറങ്ങാനോ കഴിഞ്ഞില്ല. ഇന്ന് അങ്ങ് എത്തിച്ചേരുമെന്ന് എനിക്കുറപ്പുണ്ടായിരുന്നു. അതുകൊണ്ട് എന്റെ ഭാര്യയും മക്കളും അങ്ങയെ സ്വീകരിക്കാൻ ഉണർന്നിരിക്കുകയാണ്." രാജാവു പറഞ്ഞു.

പെട്ടെന്ന് വലിയൊരു സദ്യ ഒരുങ്ങി. പ്രഭാതമടുത്തപ്പോഴേക്ക് കണ്ണു തുറന്നിരിക്കാൻ വയ്യാതായ ഹ്യൂൻ സാങ് പറഞ്ഞു. "തളർച്ചയുണ്ടാക്കുന്ന ഈ യാത്രയ്ക്കുശേഷം എനിക്കൊന്ന് ഉറങ്ങിയാൽ കൊള്ളാമെന്നുണ്ട്."

രാജാവ് സമ്മതിച്ചു. ഹ്യൂൻ സാങിനെ പരിചരിക്കുവാൻ സേവകന്മാരെ നിയോഗിച്ചുകൊണ്ട് അദ്ദേഹം കൊട്ടാരത്തിലേക്കു പോയി.

ഹ്യൂൻ സാങ് ടർഫനിലെ ബുദ്ധമത സ്ഥാപനങ്ങളുടെ അധിപനായിരിക്കണമെന്ന് രാജാവു നിശ്ചയിച്ചിരുന്നതുകൊണ്ടാണ്, അദ്ദേഹത്തിന്റെ സുഖസൗകര്യങ്ങൾക്കും പരിചരണത്തിനും വേണ്ടി ഇത്രയെല്ലാം ചെയ്തത്. അടുത്ത ദിവസം തന്നെ ഉയർന്ന സ്ഥാനമാനങ്ങൾ സ്വീകരിച്ചുകൊണ്ട് ടർഫനിൽ താമസിക്കുവാൻ രാജാവ് ഹ്യൂൻ സാങിനോടപേക്ഷിച്ചു. അതു നിരസിച്ചുകൊണ്ട് ഹ്യൂൻ സാങ് പറഞ്ഞു, "ഇന്ത്യക്കു വെളിയിൽ ആർക്കും അറിയില്ലാത്ത മതതത്വങ്ങളുടെ വ്യാഖ്യാനങ്ങൾ മനസ്സിലാക്കുന്നതിനുവേണ്ടി എനിക്ക് പടിഞ്ഞാറോട്ടു പോകണം. ആ അറിവുകൾ കിഴക്കൻ ദേശത്തെ ജനങ്ങൾക്കു പ്രയോജനപ്രദമാകും."

തന്റെ അഭിലാഷം നിരസിക്കപ്പെട്ട അനുഭവം രാജാവിന് ഉണ്ടായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം പ്രഖ്യാപിച്ചു, "സുങ്ലിങ് പർവതത്തിനു പതനമുണ്ടാകാം, പക്ഷേ എന്റെ ലക്ഷ്യത്തിനു മാറ്റമില്ല."



അങ്ങനെ രാജാവിന്റെയും സന്യാസിയുടെയും അഭിലാഷങ്ങൾ തമ്മിൽ ഏറ്റുമുട്ടി.

ആദ്യം അളവറ്റ ധനം വാഗ്ദാനം ചെയ്ത് സന്യാസിയെ പ്രലോഭിപ്പിക്കാൻ രാജാവു ശ്രമിച്ചു. പക്ഷേ സന്യാസി വഴങ്ങിയില്ല. അപ്പോൾ രാജാവ് ഭീഷണി മുഴക്കി. "ഇക്കാര്യം തീരുമാനിക്കാൻ എനിക്ക് മറ്റൊരു മാർഗമുണ്ട്. തോന്നുമ്പോൾ നിങ്ങൾക്കു പോകാമെന്ന് ചിന്തിക്കുന്നെങ്കിൽ, ബലം പ്രയോഗിച്ച് നിങ്ങളെ ഇവിടെ തടഞ്ഞുവയ്ക്കാനും തിരികെ നിങ്ങളുടെ രാജ്യത്തേക്കയ

യ്ക്കാനും എനിക്ക് കഴിയുമെന്നു മനസ്സിലാക്കുക. അതുകൊണ്ട്, എന്നെ അനുസരിക്കുന്നതാണ് നിങ്ങൾക്കു നല്ലത്."

"മഹത്തായ ബൗദ്ധധർമത്തിന്റെ പേരിലാണ് ഞാൻ ഇവിടെ വന്നത്." ഹ്യൂൻ സാങ് മറുപടി പറഞ്ഞു. "ഇപ്പോൾ എന്നെ എതിർക്കുന്ന ഒരാളെ ഞാനിവിടെ കാണുന്നു. നിങ്ങളുടെ അധികാരത്തിന് എന്റെ ശരീരത്തെയല്ലാതെ, മനസ്സിനെയോ, ആത്മാവിനെയോ സ്പർശിക്കാനാവില്ല."

രാജാവ് തന്നെ പോകാൻ അനുവദിക്കുന്നതുവരെ ആഹാരമോ ജലമോ കഴിക്കുകയില്ലെന്ന് ഹ്യൂൻ സാങ് സത്യം ചെയ്തു. മൂന്നു ദിവസം കഴിഞ്ഞപ്പോൾ അദ്ദേഹം പരിക്ഷീണനായി. നാലാം ദിവസം രാജാവ് ലജ്ജിതനായി, അദ്ദേഹത്തെ പോകാൻ അനുവദിച്ചു. ഹ്യൂൻ സാങിനെ സാഷ്ടാംഗം നമിച്ചുകൊണ്ട് രാജാവു പറഞ്ഞു, "മതപണ്ഡിതനായ അങ്ങേക്ക് പശ്ചിമദേശത്തേക്കു പോകാം. അങ്ങ് ആഹാരം കഴിക്കണമെന്ന് അപേക്ഷിക്കുന്നു."

രാജാവിന്റെ ആത്മാർഥതയിൽ ഉറപ്പു പോരാഞ്ഞ് ആ വാക്കുകൾ സൂര്യനെ നോക്കി ആവർത്തിക്കുവാൻ ഹ്യൂൻ സാങ് ആവശ്യപ്പെട്ടു.

"അങ്ങനെ വേണമെങ്കിൽ ബുദ്ധസന്നിധിയിൽ നിന്ന് പരസ്പരം സന്ധി ചെയ്യാം." രാജാവു നിർദേശിച്ചു.

രാജാവ് വാക്കുപാലിക്കുമെന്ന് ഉറപ്പുവന്നശേഷം ഹ്യൂൻ സാങ് നിരാഹാരം അവസാനിപ്പിച്ചു. ഇന്ത്യയിൽ നിന്നു മടങ്ങും വഴി ഹ്യൂൻ സാങ് തന്റെ രാജ്യത്തെത്തണമെന്ന് രാജാവ് വീണ്ടും അപേക്ഷിച്ചു. "അങ്ങ് പോകാൻ നിശ്ചയിച്ചിരിക്കുന്നതു ശരിതന്നെ. എന്നാൽ ഒരു മാസം കൂടി ഇവിടെ താമസിച്ച് എനിക്ക് മതാധ്യയനം നൽകുന്നതിനിടയ്ക്ക്, അങ്ങയുടെ ദുർഘടം പിടിച്ച യാത്രയിൽ വേണ്ട വസ്ത്രങ്ങൾ ഞാൻ തയാറാക്കാം."

രാജാവിന്റെ ഈ രണ്ട് അഭ്യർഥനകളും ഹ്യൂൻ സാങ് സമ്മതിച്ചു. ഹ്യൂൻ സാങിന് വ്യത്യസ്ത കാലാവസ്ഥകളുള്ള പ്രദേശങ്ങളിലൂടെ യാത്ര ചെയ്യേണ്ടിയിരുന്നതുകൊണ്ട്, ഉചിതമായ വസ്ത്ര

ങ്ങൾ വേണ്ടിയിരുന്നു. സന്യാസിക്ക് കൊടുത്തയച്ച സാമഗ്രികളുടെ കൂട്ടത്തിൽ മുഖാവരണങ്ങൾ, ഹസ്താവരണങ്ങൾ, തോൽച്ചെരുപ്പുകൾ എന്നിവ ഉൾപ്പെട്ടു.

ഒരുക്കങ്ങളെല്ലാം പൂർത്തിയായശേഷം, രാജാവ് ഹ്യൂൻ സാങിനു വിട നൽകി. "ഈ സമ്മാനങ്ങൾ അങ്ങ് സ്വീകരിക്കണം" എന്ന അപേക്ഷയോടെ നൂറ് ഔൺസ് സ്വർണം, മുപ്പതിനായിരം വെള്ളിക്കട്ടികൾ, അഞ്ഞൂറ് ചുരുൾ സാറ്റിൻ തുണികളും ടാഫറ്റാ തുണികളും എന്നിവ രാജാവു നൽകി. മുപ്പതു കുതിരകൾ, ഇരുപത്തിനാലു സേവകർ എന്നിവരുടെ അകമ്പടിക്കു പുറമെ ഉയർന്ന ഒരു ഉദ്യോഗസ്ഥനെ കൂടി അടുത്ത രാജ്യം വരെ അനുയാത്ര ചെയ്യുന്നതിന് രാജാവ് നിയോഗിച്ചു. സന്യാസിക്ക് മികച്ച സ്വീകരണം ലഭിക്കണമെന്ന ഉദ്ദേശത്തോടെ, അടുത്ത രാജ്യത്തെ രാജാവിനു സമ്മാനിക്കാനായി നനുത്ത സാറ്റിൻ തുണിത്തരങ്ങളും ടർഫനിൽ സുലഭമായിരുന്ന വിശിഷ്ട ഫലങ്ങളും കൊടുത്തയച്ചു. സന്മനോഭാവത്തിന്റെ അന്തിമ ചിഹ്നമെന്നമട്ടിൽ ഇരുപത്തിനാലു കത്തുകളും അവ ഓരോന്നിനോടുമൊപ്പം വിശ്വാസ്യതയുടെ അടയാളമായി ഓരോ ചുരുൾ സാറ്റിൻ തുണിയും കൊടുത്തയച്ചു. വഴിയിലുള്ള ഇരുപത്തിനാലു രാജാക്കന്മാർക്കും നൽകാനുദ്ദേശിച്ചുള്ളതായിരുന്നു അവ.

മധ്യേഷ്യയും ഗംഭീരമായ പമീർ ഉന്നതതടവും പിന്നിട്ടുകൊണ്ടുള്ള ആ ദീർഘയാത്രയിൽ ഹ്യൂൻ സാങ് ടർഫനിലെ രാജാവിനെ നന്ദിപൂർവം സ്മരിച്ചു. ആ രാജാവിന്റെ സഹായങ്ങളാണ് ഹ്യൂൻ സാങിന്റെ യാത്ര സുഖകരവും കുറെയൊക്കെ സുരക്ഷിതവും ആകാൻ സഹായിച്ചത്.

അധ്യായം 4

## കൊള്ളക്കാർ

ടർഫനിൽനിന്ന് പടിഞ്ഞാറോട്ടു യാത്ര ചെയ്ത ഹ്യൂൻ സാങും പരിചാരകരും ഉന്നതമായ വെള്ളിമല (കുമുഷ്മല)യിലെത്തി. ഈ മലയ്ക്ക് ഈ പേര് എങ്ങനെ ഉണ്ടായി എന്നറിയാൻ ആഗ്രഹിച്ച ഹ്യൂൻ സാങിനോട് പരിചാരകരിൽ ഒരാൾ പറഞ്ഞു, "പടിഞ്ഞാറൻ രാജ്യങ്ങളിൽ നാണയമായി ഉപയോഗിക്കുന്നതിനുവേണ്ട വെള്ളി ഇവിടെ നിന്നാണ് കുഴിച്ചെടുക്കുന്നത്."

മരുഭൂമിയിലൂടെ ഒറ്റയ്ക്കു യാത്രചെയ്തശേഷം വെള്ളിമലയിലൂടെ പരിവാരസമേതം യാത്രചെയ്യുമ്പോൾ ഹ്യൂൻ സാങ് സന്തുഷ്ടനായിരുന്നു.

മലയുടെ അപ്പുറത്ത് ഭയങ്കരന്മാരായ കൊള്ളക്കാരുടെ സംഘത്തെ അവർക്ക് നേരിടേണ്ടിവന്നു. തീർഥയാത്രക്കാരെക്കാൾ സംഖ്യാബലവും കൊള്ളക്കാർക്കായിരുന്നു. "അവർ അപകടകാരികളാണ്." ഒരു പരിചാരകൻ ഹ്യൂൻ സാങിനോടു പറഞ്ഞു. "അവരോട് എതിരിടാതെ ആവശ്യപ്പെടുന്നത് കൊടുത്തുകൊണ്ട് പോകുന്നതാണുചിതം."

ഹ്യൂൻ സാങ് ഈ ഉപദേശം സ്വീകരിച്ചു. കൊള്ളക്കാർ അവർക്കുവേണ്ട പണം എടുത്തുകൊണ്ട് യാത്രക്കാരെ പോകാൻ അനുവദിച്ചു. അടുത്തദിവസം ഖരശഹരിൽ എത്താമെന്നു ചിന്തിച്ചു

കൊണ്ട്, അന്ന് ഒരു പുഴക്കരയിൽ അവർ അന്തിയുറങ്ങി. ഒരു കച്ചവട സംഘവും അവിടെ എത്തി അവരുടെ അടുത്തുതന്നെ താവളം അടിച്ചു. ഹ്യൂൻ സാങിന്റെ സംഘം ഉറങ്ങിക്കിടക്കുമ്പോൾ തന്നെ കച്ചവടക്കാർ എഴുന്നേറ്റ്, ചരക്കുകൾ നേരത്തെ വിറ്റഴിക്കാമെന്ന പ്രതീക്ഷയോടെ, നഗരത്തിലേക്കു യാത്രതിരിച്ചു. ഏതാനും മണിക്കൂറുകൾക്കു ശേഷമാണ് ഹ്യൂൻ സാങും സംഘവും പുറപ്പെട്ടത്. കച്ചവടക്കാർ പോയ വഴിയിലൂടെതന്നെ അവർ കുറെദൂരം



ചെന്നപ്പോൾ, ഒരാൾ പറഞ്ഞു "അതാ, ഒരു ചുരുൾ തുണി. കച്ച വടക്കാരുടെ പക്കൽ നിന്ന് വീണുപോയതാകും."

ആ തുണി എടുത്തുകൊണ്ട് യാത്ര തുടർന്നപ്പോൾ കച്ചവട ക്കാരുടെ പല സാധനങ്ങളും ചിന്നിച്ചിതറിക്കിടക്കുന്നതായി കാണ പ്പെട്ടു. അവർ ജാഗ്രതയോടെ മുന്നോട്ടു പോയി. ഒരു വളവുതിരി യുന്നിടത്ത് മൽപ്പിടിത്തം നടന്നതിന്റെ അടയാളങ്ങളും അൽപ്പം അകലെ, മണ്ണിൽ കിടക്കുന്ന വർണത്തുണികളും കാണായി.

അവർ കുതിരകളെ നിർത്തി. ഒരാൾ നിലത്തിറങ്ങി വർണത്തു ണിക്കടുത്തുചെന്നു നോക്കി. ഞെട്ടിത്തിരിഞ്ഞ അയാൾ പറഞ്ഞു, "അത് കച്ചവടക്കാരുടെ ശവശരീരങ്ങളാണ്. കൊള്ളക്കാർ അവരെ കൊന്ന് എല്ലാം കവർന്നിരിക്കും."

ഭയചകിതരായ അവർ അതിവേഗം ഖരശഹരിലേക്കു കുതിച്ചു. അവിടെ അധികം വിശ്രമിക്കാതെ വീണ്ടും യാത്ര തുട ർന്ന്, അൻപതു ലീ പടിഞ്ഞാറുള്ള കുച്ചയിലെത്തി. രണ്ടു ദിവസം കുച്ചയിൽ താമസിച്ചശേഷം യാത്ര തുടർന്ന് കുറെ ദൂരെ ചെന്ന പ്പോൾ, മുന്നിൽപോയ ഒരു യാത്രികൻ പിൻതിരിഞ്ഞുവന്ന് സംഘ ത്തോടു പറഞ്ഞു, "ആ മണൽക്കുന്നിനപ്പുറം തുർക്കികളായ കവർച്ചക്കാരുണ്ട്. രണ്ടായിരത്തിലധികം വരുന്ന അവരുടെ പക്കൽ കുതിരകളുമുണ്ട്."

ഇതുകേട്ട് യാത്രക്കാർ ഭയചകിതരായി. കവർച്ചക്കാരുടെ കണ്ണിൽപ്പെട്ടാലത്തെ ഗതി അവർക്കറിയാമായിരുന്നു. അൽപ്പം ആലോചിച്ചശേഷം ഹ്യൂൻ സാങ് സഹയാത്രികരോട് അവിടെ കാത്തുനിൽ ക്കാൻ പറഞ്ഞുകൊണ്ട് ഒറ്റയ്ക്ക് മുന്നോട്ടു പോയി. ഒരു മണൽക്കൂന യ്ക്കു പിന്നിൽ മറഞ്ഞുനിന്ന് അദ്ദേഹം കവർച്ച ക്കാരുടെ സങ്കേതം നിരീക്ഷിച്ചു. കമ്പുകളിൽ കെട്ടിയിട്ട തുണിക ളുടെ തണലിൽ അവർ നിന്നിരുന്നു. കുതിരകൾ അസ്വസ്ഥത യോടെ അനങ്ങിക്കൊണ്ടിരിക്കുന്നു. കവർച്ചക്കാരുടെ സംസാരം ഹ്യൂൻ സാങിനു കേൾക്കാൻ കഴിഞ്ഞെങ്കിലും വാക്കുകളൊന്നും മനസ്സിലായില്ല.



അദ്ദേഹം തിരികെ വന്നു പറഞ്ഞു, "നമുക്ക് എങ്ങനെയും അവരെ ഒഴിഞ്ഞുപോകണം. നാം ഇടത്തോട്ടു തിരിഞ്ഞു പോയാൽ മണൽക്കൂനകൾകൊണ്ട് അവർക്ക് നമ്മെ കാണാനാവില്ല."

ഹ്യൂൻ സാങ് മുന്നിൽ നടന്നു. അവർ വേഗത്തിൽ ശബ്ദമുണ്ടാക്കാതെ നടക്കുമ്പോൾ കവർച്ചക്കാരുടെ സങ്കേതത്തിൽ നിന്നുള്ള ശബ്ദം ഉച്ചത്തിൽ കേൾക്കായി. "അവർ വഴക്കിടുകയാണ്" ഒരാൾ ഹ്യൂൻ സാങിനോടു പിറുപിറുത്തു.

"നമുക്ക് വേഗം പോകണം." മറുപടിയായി ഹ്യൂൻ സാങ് പിറുപിറുത്തു.

അവർ കൊള്ളക്കാരുടെ സങ്കേതം പിന്നിട്ടു. പെട്ടന്ന് ഒരു വെടി യൊച്ച കേട്ടു."

"ഓടിക്കൊള്ളുക. തിരിഞ്ഞു നോക്കാതെ ഓടിക്കൊള്ളുക." ഹ്യൂൻ സങ് വിളിച്ചു പറഞ്ഞു.

കവർച്ചക്കാരിൽ ഒരാൾ ഈ യാത്രിക സംഘത്തെ കണ്ടു. പക്ഷേ, യാത്രക്കാരുടെ ഭാഗ്യംകൊണ്ട്, മറ്റുള്ള കവർച്ചക്കാർ അവരെ പിൻതുടരാൻ തയാറായില്ല.

"അവർ പോകട്ടെ. നമുക്ക് കൂടുതൽ പ്രധാനപ്പെട്ട കാര്യങ്ങളിൽ ശ്രദ്ധിക്കാനുണ്ട്." കവർച്ചക്കാരിൽ ഒരുവൻ പറഞ്ഞു.

യാത്രക്കാർ വളരെ ദൂരം പിന്നിട്ട ശേഷമേ വേഗത കുറച്ചുള്ളൂ.

"നാം രക്ഷപ്പെട്ടതു ഭാഗ്യംതന്നെ. ഇനിയുള്ള യാത്ര കൂടുതൽ സമാധാനമുള്ളതായിരിക്കുമെന്ന് എനിക്കു തോന്നുന്നു." ഹ്യൂൻ സാങ് പറഞ്ഞു.

അധ്യായം 5

# ബാദൽ ചുരം

പടിഞ്ഞാറോട്ടുള്ള വഴിയിൽ അതിദൂരം മരുപ്രദേശമായിരുന്നു. മണലും പാറകളും ചേർന്ന പ്രദേശങ്ങളിലൂടെ അനേകം ദിവസം യാത്ര ചെയ്തു. ഇടയ്ക്കുകണ്ട മരുപ്പച്ചകളിൽ അവർ വിശ്രമിക്കുകയും ജലം ശേഖരിക്കുകയും ചെയ്തു.

അവസാനം മരുപ്രദേശം പിന്നിട്ട് അവർ സിങ് ലിങ് മലനിരകളിലെത്തി. മഞ്ഞുമൂടിയതും ദുർഗമങ്ങളുമായ കൊടുമുടികൾ മേഘങ്ങളോട് മുട്ടിനിൽക്കുന്നതു കാണായി. വഴിയെപ്പറ്റിയുള്ള ഭയപ്പാടോടെ അവർ കമ്പിളിക്കുപ്പായങ്ങൾ ധരിച്ചു. മഞ്ഞ് ഉറഞ്ഞു ഹിമപാളികളായി മാറിയ മലനിരകളിലൂടെ അവർ യാത്ര തുടർന്നു. ഓരോ നിമിഷവും യാത്ര കൂടുതൽ അസ്ഥികളിലേക്ക് തണുപ്പു വ്യാപിപ്പിച്ചു, ഹിമപാളികളിൽ പതിച്ച സൂര്യരശ്മിയുടെ പ്രതിഫലനങ്ങൾ കണ്ണു മഞ്ഞളിപ്പിച്ചു. ഹിമപാതത്തെക്കുറിച്ചുള്ള ഭയം എപ്പോഴും ഉണ്ടായിരുന്നു.

വിശപ്പോ തളർച്ചയോ തോന്നുമ്പോൾ വിശ്രമിക്കാൻ പറ്റിയ ഇടമൊന്നും ഉണ്ടായിരുന്നില്ല. ഈ മഞ്ഞുമൂടിയ പ്രദേശത്തുകൂടി അനേക ദിവസം യാത്രചെയ്ത് അവിടം തരണം ചെയ്യുന്നതിനു മുമ്പുതന്നെ അവർ മരണമടഞ്ഞേക്കുമോ എന്ന് ഹ്യൂൻ സാങ് ഭയന്നു. അവസാനം, വിശപ്പും ക്ഷീണവും സഹിക്കാഞ്ഞ്, മഞ്ഞു



പാളികളിൽത്തന്നെ അടുപ്പുകൂട്ടി, ആഹാരമുണ്ടാക്കാനും ആ മഞ്ഞുകട്ടകളിൽത്തന്നെ പായ് വിരിച്ചു കിടക്കാനും തീരുമാനിച്ചു.

ബാദൽചുരം കടക്കുന്നതിന് ഏഴുദിവസം വേണ്ടിവന്നു. അതിനിടെ പതിനാല് ആളുകളും ഏതാനും കുതിരകളും കാളകളും ചത്തു വീണു.

അവസാനം ഇസ്സിക് കൂൽ എന്ന തടാകത്തിനടുത്തെത്തിയ (1400 ലീക്കും 1500 ലീക്കും ഇടയിൽ നീളമുള്ളത്.) ആ സംഘം ദുഃഖിതമായിരുന്നു. എങ്കിലും തടാകം കണ്ടപ്പോൾ ഏറ്റവും ദുഷ്കരമായ പ്രദേശം പിന്നിട്ടതായി മനസ്സിലാക്കിയ അവർക്ക് ആശ്വാസം തോന്നി. മലനിരകളിൽ അപകടങ്ങൾക്കുശേഷം, തടാകത്തിൽ

ഉയർന്നു കാണപ്പെട്ട തിരകൾ അവരെ മാടിവിളിക്കുന്നതായി തോന്നി.

തടാകതീരത്തെത്തിയ ഹ്യൂൻ സാങ് തന്റെ പാത്രം വെള്ളത്തിൽ മുക്കാൻ ഭാവിക്കുമ്പോൾ ഒരാൾ വിളിച്ചു പറഞ്ഞു, "ഈ വെള്ളം കുടിക്ക രുത്." ഹ്യൂൻ സാങ് തല ഉയർത്തി നോക്കിയപ്പോൾ, തന്റെ സംഘ ത്തിൽപ്പെട്ട ഒരുവൻ ഓടിവന്നു പറഞ്ഞു, "ഇത് ഉപ്പു കലർന്നതും രൂക്ഷമായ സ്വാദുള്ളതുമായ വെള്ളമാണ്." തന്റെ സഞ്ചിയിൽനിന്ന് ഹ്യൂൻ സാങിനു കുടിക്കാൻ വെള്ളം കൊടുത്ത ശേഷം അയാൾ തുടർന്നു: "ഈ തടാകത്തിന്റെ അടിത്തട്ടിൽ വ്യാളികളും മത്സ്യങ്ങളും ഉണ്ട്. ഇടയ്ക്ക് ചെതുമ്പലുള്ള പിശാചുക്കൾ വെള്ളത്തിനു മുകളിൽ വരും. അപ്പോൾ യാത്രക്കാർ സൗഭാഗ്യത്തിനുവേണ്ടി അവയോട് പ്രാർഥിക്കും."

"യാത്രക്കാർ ഇതിൽനിന്ന് മീൻ പിടിക്കില്ലെ? ഹ്യൂൻ സാങ് ചോദിച്ചു."

"ഇല്ല. ഇതിൽ ധാരാളം മീനുണ്ടെങ്കിലും അവയെ പിടിച്ചുതിന്നുന്നത് ദൗർഭാഗ്യങ്ങൾക്കും നാശത്തിനും ഇടവരുത്തുമെന്നു കരുതി യാത്രക്കാർ അവയെ പിടിക്കാറില്ല."

അൽപ്പസമയത്തിനു ശേഷം അവർ യാത്ര തുടർന്നു. തടാകതീരത്തുകൂടി ഏതാണ്ട് 500 ലീ യാത്രചെയ്തപ്പോൾ ഒരു വലിയ താവളം കാണായി. നിറപ്പകിട്ടുള്ള അനേകം കൂടാരങ്ങളും അവയ്ക്കു നടുവിൽ സ്വർണ പുഷ്പാലംകൃതമായ ഒരു മണ്ഡപവും കാണപ്പെട്ടു. മിന്നിത്തിളങ്ങിയ ആ മണ്ഡപം കണ്ണഞ്ചിപ്പിക്കുന്നതായിരുന്നു.

"പശ്ചിമ തുർക്കിയിലെ രാജാവായ യഹ്ഹുഖാന്റെ താവളമാണത്," ഒരാൾ പറഞ്ഞുകൊടുത്തു. "ഇടയ്ക്കിടെ നായാട്ടിനും മറ്റുമായി അദ്ദേഹം ഇവിടെ തങ്ങാറുണ്ട്. നമുക്ക് പേടിക്കേണ്ടതില്ല."

ഹ്യൂൻ സാങിനെ കണ്ട് ഖാൻ സന്തുഷ്ടനായി. പച്ച സാറ്റിൻ കുപ്പായം ധരിച്ച അദ്ദേഹത്തിന്റെ മുടിയിൽ പത്തടിയോളം നീള



മുള്ള ഒരു പട്ടുനാട ചുറ്റിയിരുന്നു. അതിന്റെ ഒരറ്റം നേരേ തറയിൽ മുട്ടിനിന്നു. മുടി പിന്നിയിട്ട്, പടച്ചട്ടകൾ ധരിച്ച് ഇരുനൂറോളം ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തിനു ചുറ്റും നിന്നിരുന്നു. ഇരുവശത്തും കമ്പിളി കുപ്പായങ്ങൾ ധരിച്ച പട്ടാളക്കാർ·ഉണ്ടായിരുന്നു. ചുറ്റിത്തിരിയുന്ന ഒരു വർഗത്തിന്റെ രാജാവായിരുന്നു അദ്ദേഹമെങ്കിലും അദ്ദേഹത്തിന്റെ സംഘം അന്തസ്സും ചിട്ടയും പുലർത്തി.

“കുറച്ചു ദിവസം നിങ്ങൾ ഇവിടെ താമസിക്കുന്നത് ഞങ്ങൾക്കു സന്തോഷകരമായിരിക്കും.” ഖാൻ ഹ്യൂൻ സാങിനെ ക്ഷണിച്ചു. ഹ്യൂൻ സാങ് ക്ഷണം സ്വീകരിച്ചു. ശ്രമകരമായ യാത്രയ്ക്കുശേഷം തന്റെ സംഘത്തിന് വിശ്രമം ആവശ്യമാണെന്നും അദ്ദേഹം ചിന്തിച്ചു.

യാത്രിക സംഘത്തെ ഖാൻ സ്വന്തം കൂടാരത്തിൽ കൊണ്ടുപോയി. വാദ്യസംഗീതത്തിന്റെ പശ്ചാത്തലത്തിൽ എല്ലാവർക്കും മദ്യം പകർന്നു. സായാഹ്നമായപ്പോഴേക്ക് എല്ലാവരും കൂടുതൽ



ഉത്സുകരായി. അൽപ്പസമയത്തിനു ശേഷം ആഹാരം വിളമ്പി. ശുദ്ധമായ അരിച്ചോറ്, വെണ്ണ, തേൻ, പഞ്ചസാര ചേർന്ന പല ഹാരം മുതലായവയാണ് ഹ്യൂൻ സാങിനു വിളമ്പിയത്.

ആഹാരത്തിനുശേഷം ബുദ്ധമതത്തെപ്പറ്റി സംസാരിക്കുവാൻ അദ്ദേഹം ഹ്യൂൻ സാങിനോടു പറഞ്ഞു. ലളിതഭാഷയിൽ, ഗഹനമായ മതതത്വങ്ങൾ അദ്ദേഹം വ്യാഖ്യാനിക്കുന്നത് എല്ലാവരും സശ്രദ്ധം കേട്ടിരുന്നു. പ്രഭാഷണം അവസാനിച്ചപ്പോൾ ഖാൻ എഴുന്നേറ്റ് ഹ്യൂൻ സാങിനെ സാഷ്ടാംഗം പ്രണമിച്ചു. "അങ്ങ് യഥാർഥത്തിൽ മഹാനായ ഒരു ഗുരുവാണ്, എങ്കിലും എന്റെ വാക്കുകൾ ശ്രദ്ധിക്കൂ. ഇന്ത്യയിലേക്കു പോകരുത്. അവിടെ ഭയങ്കര ചൂടാണ്. അങ്ങേക്ക് ചൂട് സഹിക്കാനാവില്ല. അവിടത്തെ ജനങ്ങൾ കറുത്തവരും നഗ്നരുമാണ്. കാണാൻ കൊള്ളാത്ത അവർ ആഭിജാത്യമില്ലാത്തവരാണ്."

"ഏതായാലും എനിക്ക് ഇന്ത്യയിൽ പോകണം." ഹ്യൂൻ സാങ് പറഞ്ഞു. "അവിടെനിന്ന് ഏറെ പഠിക്കാനുണ്ട്." തുടർന്ന്, ഖാന്റെ അനുമതിയോടെ അദ്ദേഹം വിശ്രമിക്കാനൊരുങ്ങി.

പിറ്റേന്ന് ചെറുപ്പക്കാരനായ ഒരു ദ്വിഭാഷിയെയും കൂട്ടി ഖാൻ ഹ്യൂൻ സാങിന്റെ സംഘത്തെ യാത്രയയച്ചു. അനേകം സമ്മാനങ്ങളും അദ്ദേഹം നൽകി. ഖാനും തന്റെ ഉദ്യോഗസ്ഥന്മാരോടൊപ്പം സാങിനെ കുറച്ചുദൂരം അനുയാത്ര ചെയ്തു.

ഹ്യൂൻ സാങും സംഘവും 'ആയിരം ഉറവ' കളുടെ നാട്ടിലെത്തി. അതിലേ കടന്നുപോകുമ്പോൾ ഒരു പട്ടാളക്കാരൻ ഹ്യൂൻ സാങിനോടു പറഞ്ഞു, "വേനൽച്ചൂടിൽനിന്നു രക്ഷതേടി ഖാൻ ഇവിടെവന്നു താമസിക്കാറുണ്ട്. "

ആഹ്ലാദകരമായ ആ പ്രദേശം വിട്ടുപോകുമ്പോൾ ഹ്യൂൻ സാങിന് ഖേദം തോന്നി. പിന്നീട്, തുർക്കികൾ ബലമായി പിടിച്ചുകൊണ്ടുവന്ന ചൈനാക്കാരെ പാർപ്പിച്ചിരുന്ന ഒരു ചെറിയ നഗരത്തിൽ അവർ എത്തി. തുർക്കികളുടെ വേഷഭൂഷകൾ അവർ സ്വീകരിച്ചിരുന്നെങ്കിലും ചൈനയിലെ ഭാഷയും ആചാരങ്ങളും

അവർ കൈവെടിഞ്ഞിരുന്നില്ല. പിന്നീട് ദീർഘമായ ഒരു പ്രദേശത്തുകൂടി അവർ യാത്ര ചെയ്തു. അവിടെ പാത നിറയെ മണൽ അടിഞ്ഞുകിടന്നിരുന്നു. വെള്ളമോ സസ്യങ്ങളോ ഉണ്ടായിരുന്നില്ല.

ദൂരെക്കണ്ട മലയിലേക്കു ചൂണ്ടിക്കൊണ്ട് പട്ടാളക്കാരൻ പറഞ്ഞു,

"നമുക്ക് ആ മലയിലേക്കാണു പോകേണ്ടത്, അസ്ഥികൂടാരങ്ങൾ നോക്കിവേണം വഴി മനസ്സിലാക്കുക."

ഈ വാക്കുകൾ കേട്ട് ദുരിതപൂർണമായ യാത്രയെപ്പറ്റി ചിന്തിച്ചു കൊണ്ട് സംഘം മുന്നോട്ടു നീങ്ങി.



അധ്യായം 6

# ഒരു തീർഥാടകനു ലഭിച്ച സമ്മാനം

ബാൽഖ്-ബാമിയൻ രാജ്യംവരെ മണലാരണ്യത്തിലൂടെ അവർ വേഗത്തിൽ യാത്രചെയ്തു. അഞ്ഞൂറുകൊല്ലം മുമ്പ് കനിഷ്കൻ നടപ്പിലാക്കിയ ബുദ്ധമതം അവിടെ തഴച്ചുവളർന്നിരുന്നു. ബുദ്ധന്റെ ജലപാത്രം, ഒരു പല്ല്, ചൂല് എന്നിവ ഉൾപ്പെടെ അനേകം വിശിഷ്ടാവശിഷ്ടങ്ങൾ അവിടെ കണ്ടു. വിശേഷ ദിവസങ്ങളിൽ അവ പുറത്തെടുക്കുകയും അനേകായിരം പുരോഹിതന്മാരും സാധാരണക്കാരും അവയെ വണങ്ങുകയും ചെയ്തിരുന്നു.

യാത്രികസംഘം, മലനിരകളുടെ അരികുപറ്റിയും ഇടുങ്ങിയ താഴ്വരകളും കുറുകെയുള്ള പാലങ്ങളും കടന്നും യാത്ര തുടർന്നു. കാബൂൾ താഴ്വരയിലെത്തിയപ്പോൾ അവർക്ക് ആശ്വാസം തോന്നി. അവിടെയും ബുദ്ധമതം പ്രചുരപ്രചാരം നേടിയിരിക്കുന്നത് ഹ്യൂൻ സാങ് കണ്ടു. ആ രാജ്യത്തുകൂടി യാത്രചെയ്യുമ്പോൾ അനേകം ബൗദ്ധ സ്മാരകങ്ങൾ അദ്ദേഹം സന്ദർശിച്ചു. തന്റെ ലക്ഷ്യസ്ഥാനത്തോട് അടുത്തെത്തിയ ഉത്സാഹത്താൽ ഒരിടത്തും തങ്ങാതെ ഹ്യൂൻ സാങ് യാത്ര തുടർന്നു.

വീണ്ടും യാത്ര മലനിരകളിലൂടെയായി. അവസാനം, കാശ്മീരിന്റെ പടിഞ്ഞാറൻ അതിർത്തിയിലുള്ള പാറക്കെട്ടുകൾ നിറഞ്ഞ ചുരത്തിലൂടെ അവർ ഇന്ത്യയിൽ പ്രവേശിച്ചു.



തന്റെ യാത്രകളെക്കുറിച്ച് എഴുതുമ്പോൾ, ഇന്ത്യയിലെ നഗരങ്ങൾ, ജനങ്ങൾ എന്നിവയെപ്പറ്റി ഏതാനും സാമാന്യ നിരീക്ഷണങ്ങൾ ഹ്യൂൻ സാങ് നടത്തുന്നുണ്ട്. നഗരങ്ങളിലെ കടകൾ പ്രധാന വീഥികളിലാണെന്നും അതിഥിമന്ദിരങ്ങൾ പാതവക്കത്ത് നിരയായിട്ടാണെന്നും അദ്ദേഹം എഴുതിയിരിക്കുന്നു. "അറവുകാർ, മുക്കുവർ, നട്ടുവന്മാർ, ആരാച്ചാരന്മാർ, തോട്ടികൾ എന്നിവരുടെ എല്ലാം വാസസ്ഥാനങ്ങൾക്ക് വ്യതിരിക്തതയുള്ള അടയാളങ്ങൾ ഉണ്ടായിരുന്നു. അവർ നഗരത്തിനു വെളിയിൽ താമസിക്കാൻ നിർബന്ധിതരായിരുന്നു. ഇടതുവശം തിരിഞ്ഞുവേണമായിരുന്നു അവർ സ്വന്തം വാസസ്ഥാനങ്ങളിൽ പ്രവേശിക്കുക. വീടിന്റെ തറ ചാണകം മെഴുകി ശുദ്ധമാക്കുകയും കാലികപുഷ്പങ്ങൾകൊണ്ട് അലങ്കരിക്കുകയും ചെയ്തിരുന്നു."

വസ്ത്രങ്ങളെപ്പറ്റി ഹ്യൂൻ സാങ് ഇങ്ങനെ എഴുതിയിരിക്കുന്നു. "ജനങ്ങളുടെ അടിവസ്ത്രങ്ങളും പുറമെ ധരിച്ച വസ്ത്രങ്ങളും തയ്ച്ചവയായിരുന്നില്ല. പുതിയ വെള്ള നിറമാണ് പൊതുവിൽ ഇഷ്ടപ്പെട്ടത്. പുരുഷന്മാർ അരയിൽ ചുറ്റിയ തുണിയുടെ മേലറ്റം

കക്ഷംവരെ എത്തിയിരുന്നു. വലതുതോൾ നഗ്നമായിട്ടു. സ്ത്രീകൾ ധരിച്ച നീളമേറിയ വസ്ത്രം രണ്ടു തോളുകളും മറച്ച് താഴോട്ടു കിടക്കുന്നു. നെറുകയിലെ മുടിചുറ്റിക്കെട്ടി വയ്ക്കുകയും ബാക്കിയുള്ളവ കീഴോട്ടു നീണ്ടുകിടക്കുകയും ചെയ്തു. തലയിൽ പൂമാലയും മാറിൽ പതക്കവും അണിഞ്ഞിരുന്നു. അതിശൈത്യമുള്ള ഉത്തരേന്ത്യയിൽ ഇറുകിക്കിടക്കുന്ന കുപ്പായം ധരിച്ചിരുന്നു. ജനങ്ങൾ പൊതുവിൽ നഗ്നപാദർ: പാദരക്ഷ വിരളമായിരുന്നു. പല്ലുകളിൽ കറുത്തതോ ചുവന്നതോ ആയ കറകൾ തേച്ചിരുന്നു."

കാശ്മീരിൽ ധാരാളം ബുദ്ധവിഹാരങ്ങൾ ഹ്യൂൻ സാങ് കണ്ടു. മതഗ്രന്ഥങ്ങൾ വായിച്ച് വ്യാഖ്യാനിക്കുന്നതിനായി രാജാവ് ഹ്യൂൻ സാങിനെ ക്ഷണിച്ചു. ഹ്യൂൻ സാങ് പഠിക്കാനാഗ്രഹിച്ച കൈയെഴുത്തു പ്രതികൾ പകർത്തി എടുക്കുന്നതിനുവേണ്ടി ഇരുപത് എഴുത്തുകാരെ അദ്ദേഹം വിട്ടുകൊടുത്തു. കാശ്മീരിനെപ്പറ്റി ഹ്യൂൻ സാങ് പറയുന്നത് ഇങ്ങനെയാണ്: "ഏഴായിരത്തിലധികം ലീ (1400 മൈൽ) ചുറ്റളവുണ്ടായിരുന്നു. ചുറ്റും ഉയർന്ന് കുത്തനെയുള്ള മലകൾ. അവിടം നല്ല കൃഷിഭൂമിയായിരുന്നു. ധാരാളം പഴങ്ങളും പൂക്കളും കൃഷി ചെയ്തുണ്ടാക്കിയിരുന്നു. മികച്ച ഇനം കുതിരകളും ഔഷധസസ്യങ്ങളും അവിടെ വളർന്നു. ജനങ്ങൾ പരുത്തിത്തുണിയും തുകലും ധരിച്ചു. ജനങ്ങൾ സഹൃദയരും വിനയശീലരുമായിരുന്നു. വിജ്ഞാന തൃഷ്ണയുള്ളവരായ കാശ്മീരികൾ സൗന്ദര്യമുള്ളവരും ചതിയന്മാരുമായിരുന്നു."

ഹ്യൂൻ സാങ് കാശ്മീരിൽ ചെലവഴിച്ച രണ്ടുകൊല്ലം, സന്തോഷപൂർവം അതിവേഗത്തിൽ കടന്നുപോയി. എ.ഡി. 633-ലെ വസന്താരംഭത്തിൽ അദ്ദേഹം കാശ്മീരിലെ പുതിയ സുഹൃത്തുക്കളോട് യാത്ര പറഞ്ഞു. ശ്രീബുദ്ധൻ ധർമോപദേശം ചെയ്ത ഓരോ കേന്ദ്രത്തിലും കുറച്ചുനാൾ വീതം തങ്ങിക്കൊണ്ട് സാവധാനത്തിൽ അദ്ദേഹം യാത്ര തുടർന്നു.

ഹ്യൂൻ സാങ് ജലന്ധറിലേക്കും അവിടെനിന്ന് കുലു, മഥുര എന്നിവിടങ്ങളിലേക്കും പിന്നീട്, ഇന്ത്യയിലെ അന്നത്തെ ഏറ്റവും

പ്രബലനായ രാജാവായിരുന്ന ഹർഷന്റെ രാജ്യത്തേക്കും ക്രമേണ നീങ്ങി. ഹർഷന്റെ തലസ്ഥാനമായ കനൗജ് "ഭദ്രമായി സംരക്ഷിക്കപ്പെട്ട നഗരമായിരുന്നു. ഉയർന്ന കെട്ടിടങ്ങൾ, സുന്ദരമായ ഉദ്യാനങ്ങൾ, തെളിഞ്ഞ വെള്ളമുള്ള തടാകങ്ങളിൽ വളർന്ന അപൂർവ സസ്യങ്ങൾ" എന്നിവയെപ്പറ്റി ഹ്യൂൻ സാങ് വിവരിച്ചിട്ടുണ്ട്, "ഹർഷൻ ഭരണകാര്യങ്ങളിൽ നീതിയും കൃത്യനിർവഹണത്തിൽ നിഷ്ഠയും പുലർത്തി. പ്രവൃത്തികളിൽ മുഴുകുമ്പോൾ അദ്ദേഹം ഊണും ഉറക്കവും മറന്നിരുന്നു." ഹർഷൻ ജന്തുഹിംസ നിരോധിക്കുകയും സ്വന്തം ആളുകളോട് മാംസാഹാരം ഉപേക്ഷിക്കുവാൻ നിർദേശിച്ചുകൊണ്ട് സ്വയം മാതൃക കാണിക്കുകയും ചെയ്തു.

ഗംഗാനദിയിലൂടെ കീഴോട്ടു സഞ്ചരിക്കുന്നതിനായി ഹ്യൂൻ സാങ് എൺപതോളം മറ്റുയാത്രക്കാർ ഉണ്ടായിരുന്ന ഒരു തോണിയിൽ കയറി. ഏതാണ്ട് നൂറു ലീ സഞ്ചരിച്ചപ്പോൾ ഇരുവശവും പച്ചത്തഴപ്പുകൾ നിറഞ്ഞ വനപ്രദേശമായി.

നദിയിലേക്കിറങ്ങിക്കിടക്കുന്ന പച്ചത്തഴപ്പുകൾക്കിടയിൽ കൊള്ളക്കാരുടെ പത്തുതോണികൾ മറഞ്ഞുകിടന്നിരുന്നു. പെട്ടെന്ന് കൊള്ളക്കാരുടെ തോണിതുഴഞ്ഞുവന്ന് യാത്രക്കാരുടെ തോണി വളഞ്ഞു. നിമിഷങ്ങൾക്കകം അവർ യാത്രക്കാരുടെ തോണിയെ കരയോടടുപ്പിച്ചു. പേടിച്ചു വിരണ്ട യാത്രക്കാർ നദിയിലേക്കു ചാടി. കൊള്ളക്കാർ യാത്രക്കാരോട് വസ്ത്രങ്ങൾ ഉരിയുവാൻ ആജ്ഞാപിക്കുകയും വിലപിടിപ്പുള്ളവയെല്ലാം കൈക്കലാക്കുകയും ചെയ്തു. എതിർത്താൽ കൊള്ളക്കാർ തങ്ങളെ കൊല്ലാൻ മടിക്കില്ലെന്ന് അറിയാമായിരുന്ന യാത്രക്കാർ ഈ അപമാനം സഹിച്ചുനിന്നു. സ്വർണവും രത്നങ്ങളും മറ്റും അപഹരിച്ചു കഴിഞ്ഞശേഷം, കൊള്ളക്കാർ പന്തം കൊളുത്തി യാത്രക്കാരുടെ മുഖപരിശോധന നടത്തി.

"ദുർഗയെ ആരാധിക്കുന്ന അവർ ഓരോ കൊല്ലവും ഒരു ചെറുപ്പക്കാരനെ കൊന്ന് സൗഭാഗ്യ സിദ്ധിക്കായി രക്തവും മാംസവും ബലി നൽകുന്ന പതിവുണ്ട്." ഒരാൾ പതുക്കെപ്പറഞ്ഞു. "പറ്റിയ



ഒരാളെ ഇക്കൊല്ലം അവർക്കു കിട്ടിയില്ലെന്നു തോന്നുന്നു."

ഇത്രയും പറഞ്ഞു കഴിഞ്ഞതും കൊള്ളക്കാരുടെ നോട്ടം ഹ്യൂൻ സാങിന്റെ മേൽ പതിച്ചതും ഒപ്പമായിരുന്നു. "ഈ ചെറുപ്പക്കാരനെ കൊള്ളാമെന്നു തോന്നുന്നു." കൊള്ളക്കാർ പറഞ്ഞു. "ഇവനെ ബലി കൊടുത്താൽ നമുക്ക് സൗഭാഗ്യം ലഭിക്കും."

അവിടമാകെ കനത്ത നിശ്ശബ്ദത പരന്നു. അവസാനം, ഹ്യൂൻ സാങ് ശബ്ദിക്കുന്നതുവരെ, എല്ലാവരും ശ്വാസമടക്കി നിൽക്കുകയായിരുന്നെന്നു തോന്നി. "നിങ്ങൾക്ക് എന്നെ കൊല്ലാം." ഹ്യൂൻ സാങ് കൊള്ളക്കാരെ നോക്കി പറഞ്ഞു. "പക്ഷേ, അതുമൂലം നിങ്ങൾക്കു ദുർഭാഗ്യമേ ഉണ്ടാകൂ. അതിവിദൂരത്തു നിന്ന് ബോധിവൃക്ഷച്ചുവട്ടിലിരുന്ന ശ്രീബുദ്ധനെ വണങ്ങുന്നതിനും അദ്ദേഹം ധർമോപദേശം നടത്തിയ കഴുകൻകുന്നു സന്ദർശിക്കുന്നതിനും വേണ്ടി വന്നവനാണ്. എന്റെ യാത്രയുടെ ലക്ഷ്യം നിറവേറിക്കഴി

ഞ്ഞിട്ടില്ല. നിങ്ങൾ എന്നെ കൊല്ലുന്ന പക്ഷം, നിങ്ങൾക്കും നാശമുണ്ടാകുമെന്ന് എനിക്കു തോന്നുന്നു."

ഇതു കേട്ടപ്പോൾ സഹയാത്രികർ ഒന്നാകെ, അദ്ദേഹത്തെ കൊല്ലരുതെന്ന് കൊള്ളക്കാരോടാവശ്യപ്പെട്ടു. "അദ്ദേഹത്തിനു പകരം ഞങ്ങൾ മരിക്കാം. അദ്ദേഹം സമാധാനത്തോടെ പോകട്ടെ." പലരും മുന്നോട്ടു വന്നു. പക്ഷേ കൊള്ളക്കാർ അതൊന്നും കൂട്ടാക്കിയില്ല. അവർ പൂച്ചെടികളുടെ മധ്യത്തിൽ ഒരു അൾത്താര പണിത് മണ്ണുമെഴുകി.

തുടർന്ന്, കൊള്ളക്കാരുടെ നേതാവ്, തന്റെ രണ്ട് അനുചരന്മാരോട്, നിവർത്തിയ കത്തിയുമായി ഹ്യൂൻ സാങിനെ കെട്ടിക്കൊണ്ടു വരുവാൻ ആജ്ഞാപിച്ചു. ഹ്യൂൻ സാങിനെ വധിക്കാൻ വേണ്ടി അവർ കത്തി എടുത്തപ്പോഴും അദ്ദേഹം അൽപ്പവും ഭയചകിതനായില്ല. അതുകണ്ട് കൊള്ളക്കാർ അമ്പരന്നു. മിഴികൾ ഉയർത്തി കൊള്ളക്കാരെ നോക്കിക്കൊണ്ട്, തനിക്കു ചുറ്റും തിങ്ങിക്കൂടരുതെന്നും പ്രാർഥിക്കാൻ അൽപ്പം സമയം തരണമെന്നും ഹ്യൂൻ സാങ് ആവശ്യപ്പെട്ടു.

കൊള്ളക്കാർ അത് അനുവദിച്ചു. പ്രാർഥനയുടെ ഗഹനതയിൽ താൻ കൊള്ളക്കാരുടെ പിടിയിൽ, ബന്ധിതനായി അൾത്താരയിൽ ഇരിക്കയാണെന്ന വസ്തുത അദ്ദേഹം വിസ്മരിച്ചിരിക്കുന്നതുപോലെ തോന്നി. എല്ലാ കണ്ണുകളും ആസന്നമരണനായ ഹ്യൂൻ സാങിന്റെ നേർക്കായിരുന്നു. ആരും ഒന്നും മിണ്ടിയില്ല. പെട്ടെന്ന് ഒരു കൊടുങ്കാറ്റുയർന്നു. മരങ്ങളെ പിഴുതെറിഞ്ഞു കൊണ്ടും നദിയിൽ ഘോരതരംഗങ്ങൾ ഉയർത്തി തോണികളെ ചാഞ്ചാടിച്ചുകൊണ്ടുമുള്ള ആ കൊടുങ്കാറ്റിൽ യാത്രക്കാരും കൊള്ളക്കാരും ഭയന്നു നിലവിളിച്ചു. പക്ഷേ ഹ്യൂൻ സാങ് ഒന്നുമറിയാതിരുന്ന് പ്രാർഥന തുടർന്നു.

"ഈ ചെറുപ്പക്കാരൻ ആരാണ്?" പേടിച്ചരണ്ട കൊള്ളക്കാർ ആരാഞ്ഞു. "ഇയാൾ എവിടെ നിന്നുവന്നു?"

"ചൈനയിൽ നിന്നുള്ള സുപ്രസിദ്ധനായ ഈ സന്യാസി ബുദ്ധമതതത്വങ്ങൾ അന്വേഷിച്ചു വന്നതാണ്." ഹ്യൂൻ സാങിന്റെ



സഹയാത്രികരിൽ ഒരാൾ പറഞ്ഞു. "ഈ കൊടുങ്കാറ്റും തിരമാലകളും മറ്റും നിങ്ങൾ ഇദ്ദേഹത്തെ കൊല്ലാൻ ശ്രമിച്ചതിലുള്ള ഈശ്വര കോപത്തിന്റെ ചെറിയൊരു ദൃഷ്ടാന്തമാണ്. പശ്ചാത്തപിക്കാൻ വൈകണ്ട."

ഹ്യൂൻ സാങിനെ ഉപദ്രവിക്കാൻ പിന്നീടവർക്കു ധൈര്യമുണ്ടായില്ല. അദ്ദേഹത്തെ കെട്ടഴിച്ചു വിട്ടുകൊണ്ട് അവർ മാപ്പിരന്നു. ഹ്യൂൻ സാങ് ക്ഷമാപണം സ്വീകരിച്ചു. അദ്ദേഹത്തിന്റെ കരുണാർദ്രമായ വാക്കുകൾ കേട്ട് അവർ ആയുധങ്ങൾ നദിയിൽ എറിയുകയും കൊള്ളചെയ്ത സാധനങ്ങൾ യാത്രക്കാർക്ക് തിരികെ കൊടുക്കുകയും ചെയ്തു. കാറ്റും തിരകളും അടങ്ങിയപ്പോൾ ആ കൊള്ളക്കാർ പഞ്ചപ്രതിജ്ഞകൾ ചെയ്ത് ബുദ്ധമതം സ്വീകരിച്ചു.

പിന്നീട് ഹ്യൂൻ സാങ് യാത്രചെയ്ത്, ബുദ്ധമതത്തിന്റെ ഹൃദ

യസ്ഥാനവും ആദ്യമായി ബുദ്ധമതം സ്വീകരിച്ച രാജ്യവുമായ ശ്രാവസ്തിയിലെത്തി. ശ്രീബുദ്ധന്റെ ജീവിതത്തിലെ പല സുപ്രധാന സംഭവങ്ങളും നടന്നത് ഇവിടെയാണ്. "രാജ്യത്തെ പ്രധാന നഗരം മിക്കവാറും നശിച്ചു കെട്ടുപോയിരുന്നു. എങ്കിലും കുറെ ജനങ്ങൾ അവിടെ വസിച്ചിരുന്നു. അവർ സത്യസന്ധരും വിജ്ഞാന കുതുകികളും സൽക്കർമനിരതരും ആയിരുന്നു."

ബുദ്ധൻ ധർമോപദേശം ചെയ്ത സ്ഥാനത്തുണ്ടായ മഹാധർമ ശാലയുടെ അടിത്തറയിൽ നിന്നും പടുത്തുയർത്തിയ സ്തൂപം, ബോധോദയത്തിനുശേഷം ശ്രീബുദ്ധൻ തന്റെ പിതാവിനെ ആദ്യമായി കണ്ടുമുട്ടിയ സ്ഥാനത്തു പണിതുയർത്തിയ ഗോപുരം, ബുദ്ധന്റെ ജന്മസ്ഥലമായ കപിലവസ്തു എന്നിവ ക്രമത്തിൽ അദ്ദേഹം സന്ദർശിച്ചു. ഈ രാജ്യത്ത് ഒരു പരമാധികാരി ഉണ്ടായിരുന്നില്ല. ഓരോ നഗരത്തിനും ഓരോ അധിപന്മാരാണുണ്ടായിരുന്നത്. തലസ്ഥാനനഗരത്തിന്റെ നാശാവശിഷ്ടങ്ങൾ കാണപ്പെട്ടു. ജനങ്ങളെല്ലാം അവിടം വിട്ടൊഴിഞ്ഞിരുന്നു. "മണ്ണ് വളക്കൂറുള്ളതായിരുന്നു. കൃഷി അനുസ്യൂതം തുടർന്നു. കാലാവസ്ഥ ചൂടുള്ളതും ജനങ്ങൾ സൗമ്യശീലരുമായിരുന്നു. "ആയിരത്തിൽപ്പരം ബുദ്ധവിഹാരങ്ങൾക്കിടയ്ക്ക് ഏതാനും ദേവക്ഷേത്രങ്ങളും ഹ്യൂൻ സാങ് കണ്ടു.

ഹ്യൂൻ സാങ് കപിലവസ്തുവിൽ നിന്നു പുറപ്പെട്ട്, ശ്രീബുദ്ധന്റെ ജീവിതത്തിൽ നാഴികക്കല്ലുകളായിത്തീർന്ന സ്ഥലങ്ങൾ സന്ദർശിച്ചു. അദ്ദേഹം കാട്ടുകാളകൾ, ആനക്കൂട്ടങ്ങൾ, യാത്രക്കാരെ കൊല്ലാൻ കാത്തിരിക്കുന്ന കൊള്ളക്കാർ എന്നിവ നിറഞ്ഞ ഘോരവനങ്ങളിലൂടെ സഞ്ചരിച്ചു. അവസാനം കുശിനഗരം എന്ന രാജ്യത്തെത്തി. അവിടുത്തെ തലസ്ഥാനവും ഗ്രാമവും നശിപ്പിച്ചു കഴിഞ്ഞിരുന്നു. തലസ്ഥാനത്തിന്റെ വടക്കു പടിഞ്ഞാറുഭാഗത്ത് ഒരു സാലവൃക്ഷത്തോപ്പുണ്ടായിരുന്നു. ആ മരങ്ങൾ ഇരട്ടചേർന്നു നിൽക്കുന്നത് ഹ്യൂൻ സാങ് കണ്ടു. ശ്രീബുദ്ധന്റെ വലിയൊരു ബുദ്ധവിഹാരവും ഉറക്കത്തിലെന്നവണ്ണം വടക്കോട്ടു

തലവച്ചു കിടക്കുന്ന ശ്രീബുദ്ധന്റെ രൂപവും ഉണ്ടായിരുന്നു. അതിന്റെ ഒരു വശത്താണ് അശോകൻ പണി കഴിപ്പിച്ച സ്തൂപം നിലകൊണ്ടത്. ശ്രീബുദ്ധന്റെ നിർവാണം രേഖപ്പെടുത്തിയ ഒരു കൽത്തൂൺ അവിടെ ഉണ്ടായിരുന്നെങ്കിലും കൊല്ലത്തിന്റെയോ മാസത്തിന്റെയോ സൂചനയൊന്നും അതിൽ ഇല്ലായിരുന്നു.

ഗംഗാനദിയുടെ തീരത്തുള്ള വാരാണസിയിലേക്കാണ് ഹ്യൂൻ സാങ് പിന്നീട് പോയത്. "ജനങ്ങൾ ഇടതിങ്ങി പാർക്കുന്ന ആ സ്ഥലത്ത് വലിയ സൗധങ്ങൾ ഉയർന്നു കണ്ടു. അളവറ്റ സമ്പത്തും അറിവുമുള്ള ജനങ്ങൾ. മാന്യതയും ജ്ഞാനതൃഷ്ണയും ഉള്ള അവരുടെ കൂട്ടത്തിൽ ബുദ്ധമതക്കാർ അപൂർവം. കാലാവസ്ഥ സമശീതോഷ്ണം. വിളവു സമൃദ്ധം. ഫലവൃക്ഷങ്ങളും മറ്റു മരങ്ങളും ഇടതിങ്ങി നിൽക്കുന്നു."

നൂറോളം ദേവാലയങ്ങൾ അവിടെ കണ്ടതിൽ ഭൂരിഭാഗവും ശിവക്ഷേത്രങ്ങളായിരുന്നു. ആളുകളിൽ ചിലർ ശിരസ്സ് മുണ്ഡനം ചെയ്തിരുന്നു. മറ്റു ചിലർ തലമുടി മുകളിൽ കെട്ടിവച്ചു. "ഏതാനും പേർ പൂർണനഗ്നർ. ചിലർ ദേഹം മുഴുവനും ചാരം പൂശിയിരുന്നു. അവർ പലവിധത്തിലുള്ള കഠിന തപസ്സ് അനുഷ്ഠിക്കുകയും ചെയ്തു." വാരാണസിയിൽ നിന്നും അദ്ദേഹം സാരാനാഥത്തു ചെന്നു. ബുദ്ധൻ ആദ്യമായി അഞ്ചു ശിഷ്യന്മാർക്ക് ധർമോപദേശം ചെയ്ത 'മാനുകളുടെ ആരാമം' അവിടെയാണ്. നിരയായുള്ള വിശാലമായ ഹാളുകളുടെ ഭിത്തികളിലും ബാൽക്കണിയിലും അതിമനോഹരമായ കൊത്തുപണികൾ ചെയ്ത ഉന്നതമായ ഒരു വിഹാരം കണ്ടു. ആയിരത്തി അഞ്ഞൂറു ഭിക്ഷുക്കൾ അവിടെ താമസിച്ചിരുന്നു. നൂറടിയോളം പൊക്കമുള്ള ഒരു ക്ഷേത്രം വിഹാരാങ്കണത്തിലുണ്ടായിരുന്നു. അതിന്റെ മേൽപ്പുര, മാമ്പഴങ്ങൾ പതിച്ച മട്ടിൽ ആലേഖനം ചെയ്യപ്പെട്ടതായിരുന്നു. ദേവാലയത്തിന്റെ അടിത്തറ കല്ലുകൊണ്ടും താഴികക്കുടങ്ങൾ ഇഷ്ടികകൊണ്ടും പണിതീർത്തിരുന്നു. അതിനുള്ളിൽ നിരയായുള്ള സ്വർണവിഗ്രഹങ്ങൾ സ്ഥാപിച്ചിരുന്നു. വിഹാരത്തിന്റെ മധ്യത്തിൽ ഉണ്ടായിരുന്ന

ശ്രീബുദ്ധന്റെ പൂർണകായ പ്രതിമ ചെമ്പുകൊണ്ടുണ്ടാക്കിയതായിരുന്നു. ധർമചക്രം തിരിക്കുന്ന ബുദ്ധന്റെ രൂപമായിരുന്നു അത്.

ഒടുവിൽ ജനനിബിഡമായ നഗരങ്ങളോടുകൂടിയ മഗധ രാജ്യത്ത് ഹ്യൂൻ സാങ് ചെന്നെത്തി. ഭൂമി താഴ്ന്നുകിടക്കുന്ന സ്ഥലങ്ങളിൽ ഈർപ്പവും വെള്ളക്കെട്ടും. നഗരങ്ങൾ ഉന്നത തടങ്ങളിലാണ്. വേനലിന്റെ ആരംഭം മുതൽ ശരൽക്കാല മധ്യം വരെ താഴ്ന്ന സ്ഥലങ്ങളിലെല്ലാം വെള്ളം വന്നു നിറയുന്നു. അവിടെ ബോട്ടുകൾക്കു സഞ്ചരിക്കാം. സ്ഥലവാസികൾ സത്യസന്ധരാണ്. ബുദ്ധമതത്തെ പൊതുവെ ആദരിച്ചിരുന്നു. കൂടുതൽ ചൂടുള്ള കാലാവസ്ഥയാണവിടെ. അൻപതോളം ബുദ്ധവിഹാരങ്ങളും ഏതാനും ദേവാലയങ്ങളും ഹ്യൂൻ സാങ് അവിടെ കണ്ടു. വിവിധ വിഭാഗത്തിൽപ്പെട്ട അസംഖ്യമാളുകൾ ആരാധകരായി എത്തിയിരുന്നു.

ബുദ്ധനു ദിവ്യജ്ഞാനം ലഭിച്ച മഗധയിലെ ഗയയും ബോധി വൃക്ഷമൂലവും അദ്ദേഹം കണ്ടു. "ഉന്നതവും ബലിഷ്ഠവുമായ ഭിത്തികൾ കൊണ്ടു ചുറ്റപ്പെട്ട് ആ മരം ബൗദ്ധരുടെ കാലത്ത് സംരക്ഷിക്കപ്പെട്ടിരുന്നു. ദുഷ്ടരായ ചില ഭരണാധികാരികൾ അതിന്റെ ശിഖരം പലതവണ മുറിച്ചു. ഇപ്പോൾ അതിന് അൻപതടി ഉയരമേ ഉള്ളൂ. ഹേമന്തത്തിലും ശിശിരത്തിലും അതിൽ നിറയെ ഇലകൾ ഉണ്ടായിരിക്കുമെങ്കിലും ബുദ്ധന്റെ നിർവാണദിവസം അതിന്റെ ഇലകളെല്ലാം പൊഴിയും. ആ ദിനം കഴിഞ്ഞാൽ ഇലകൾ വളരും. നിർവാണദിവസം രാജാക്കന്മാരും മന്ത്രികളും ന്യായാധിപന്മാരുമെല്ലാം ബോധിവൃക്ഷച്ചുവട്ടിൽ പാൽ അഭിഷേകം ചെയ്യും. വിളക്കു കത്തിക്കും. പുഷ്പാർച്ചന നടത്തും. താഴെ വീഴുന്ന ഇലകൾ ശേഖരിച്ചുകൊണ്ട് അവർ സ്ഥലം വിടുകയും ചെയ്യും." ഹ്യൂൻ സാങ് ബോധിവൃക്ഷത്തെ സൂക്ഷിച്ചുനോക്കി. ബുദ്ധനു പൂർണ ബോധോദയമുണ്ടായ നിമിഷത്തെ ധ്യാനിച്ചപ്പോൾ അദ്ദേഹത്തിനുണ്ടായ ഹൃദയവികാരങ്ങൾ നിയന്ത്രിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ഭക്തിപൂർവം ഭൂമിയിൽ കമിഴ്ന്നു കിടന്നു.

അധ്യായം 7

# ഒരു വിജ്ഞാന സങ്കേതം

ഹ്യൂൻ സാങ് എട്ടോ ഒൻപതോ ദിവസം ബോധഗയയിൽ താമസിച്ചു. ഗയയിൽ ജനവാസം കുറവായിരുന്നു. പണ്ടത്തെ മഹർഷിമാരുടെ പിൻഗാമികളായ ആയിരത്തോളം ബ്രാഹ്മണരുടെ കുടുംബം അവിടെ താമസിച്ചിരുന്നു. അവർ രാജാവിന്റെ സാധാരണ പ്രജകളായിരുന്നില്ല. എല്ലാവരും ആദരപൂർവം അവരെ ഉപചരിച്ചു.

ഹ്യൂൻ സാങ് ഗയയിൽ താമസിച്ചിരുന്ന കാലത്ത് സുപ്രസിദ്ധമായ നാളന്ദയിലെ ഭിക്ഷുക്കൾ അദ്ദേഹത്തിന്റെ തീർഥയാത്രയെക്കുറിച്ച് അറിഞ്ഞു. നാളന്ദയിലേക്ക് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോകാൻ നാലുഭിക്ഷുക്കൾ അവിടെ എത്തി. നാളന്ദയിലെ മഹാപണ്ഡിതനായ ശീലഭദ്രനിൽനിന്നും യോഗശസ്ത്രതത്വങ്ങൾ പഠിക്കാൻ ഹ്യൂൻ സാങ് ആഗ്രഹിച്ചിരുന്നു. അങ്ങോട്ടുള്ള ക്ഷണം സന്തോഷത്തോടെ അദ്ദേഹം സ്വീകരിച്ചു.

നാളന്ദയിലെ വിഹാരത്തിനും ഇഷ്ടികകൊണ്ടുള്ള മതിൽ ഉണ്ടായിരുന്നു. കലാലയത്തിലേക്കുള്ള പ്രവേശന കവാടം കടന്നാൽ എട്ട് വലിയ ഹാളുകൾ. ഉന്നത സൗധങ്ങളും അമൂല്യവസ്തുക്കൾ കൊണ്ട് അലംകൃതമായ ഗോപുരങ്ങളും താഴികക്കുടങ്ങളും അദ്ദേഹം കണ്ടു. മേഘത്തെ തൊടുന്ന സൗധനിരകളിൽ

പ്രഭാതത്തിൽ മൂടൽമഞ്ഞു നിറഞ്ഞിരുന്നു. കാറ്റിലിളക്കുന്ന മേഘ പാളികളും ആദിത്യകിരണങ്ങളും വാതായനങ്ങളിലൂടെ അതിമ നോഹരമായി കാണപ്പെട്ടു. താഴെ ആഴമുള്ള തടാകങ്ങളിൽ നീല ത്താമര വിരിഞ്ഞു നിൽക്കുന്നു. അതിനിടയ്ക്കു സ്വർണവർണ മുള്ള പുഷ്പങ്ങളും ചെന്താമരപ്പൂക്കളും. തടാകങ്ങളിൽ നിഴൽ വിരിക്കുന്ന മാന്തോപ്പുകൾ ഇടകലർന്ന ആ മനോഹര ഭൂമിയെപ്പറ്റി വിസ്മയഭരിതനായി ഹ്യൂൻ സാങ് വിവരിച്ചിട്ടുണ്ട്.

നാലുനിലയുള്ള പുരോഹിത മന്ദിരം അടുത്തുകാണം. വ്യാളി മുഖം വച്ച മുഖപ്പുകളും പവിഴ വർണം പൂശിയ കൽത്തൂണുകളും മനോഹരവും അലംകൃതവും വിവിധവർണങ്ങൾ പ്രതിഫലിക്കു ന്നതുമായ മുകൾത്തട്ടും ചേർന്ന് അത്യാകർഷകമാണ് ആ വിഹാരം.

"വിഹാരത്തിന്റെ നടത്തിപ്പിനുവേണ്ടി രാജാവ് നൂറു ഗ്രാമങ്ങ ളിലെ നികുതി മാറ്റിവച്ചിരിക്കുന്നു. രാജാവ് പുരോഹിതന്മാരെ ആദ രിക്കുകയും ഉയർന്ന പദവി അവർക്കു നൽകുകയും ചെയ്തി ട്ടുണ്ട്."

മധ്യവയസ്കരായ ഇരുപതു ഭിക്ഷുക്കൾ ഹ്യൂൻ സാങിനെ അനുഗമിച്ചുകൊണ്ടാണ് ശീലഭദ്രന്റെ അടുത്തുചെന്നത്. ഭിക്ഷു ക്കളുടെ നിർദേശങ്ങൾ അദ്ദേഹം അനുസരിച്ചു. ഹ്യൂൻ സാങ് ശീല ഭദ്രന്റെ മുൻപിലെത്തി അദ്ദേഹത്തിന്റെ പാദങ്ങളെ ചുംബിച്ചു. തല കുനിച്ച് അഭിവാദനം ചെയ്തു. ശാന്തസ്വരത്തിൽ അദ്ദേഹത്തോടു പറഞ്ഞു. "അങ്ങയുടെ കീഴിൽ പഠിക്കാൻ വേണ്ടിയാണ് ചൈന യിൽ നിന്നും ഞാൻ ഇവിടെ വന്നത്. എന്നെ സ്വന്തം ശിഷ്യനായി അങ്ങ് സ്വീകരിക്കുമെന്ന് വിശ്വസിക്കുന്നു." ഈ വാക്കുകൾ കേട്ട പ്പോൾ ശീലഭദ്രന്റെ കണ്ണുകൾ നിറഞ്ഞു. അദ്ദേഹം പറഞ്ഞു: "നമ്മുടെ ഗുരുശിഷ്യബന്ധം വളരെ മുമ്പേ സ്വർഗത്തിൽ നിന്നും പ്രവചിച്ചിട്ടുള്ളതാണ്. പല വർഷങ്ങളായി ഞാൻ രോഗശയ്യയി ലായിരുന്നു. ഉപവാസമനുഷ്ഠിച്ച് മരണം വരിക്കാൻ ഞാൻ ആഗ്ര ഹിച്ചു. അത്രമാത്രം തീവ്രതരമായിരുന്നു എന്റെ യാതന. ഒരു

ദിവസം രാത്രി മൂന്നു ദേവന്മാർ സ്വപ്നത്തിൽ എനിക്കു പ്രത്യക്ഷപ്പെട്ടു. സ്വർണം, വെള്ളി, സ്ഫടികം ഇവയുടെ വർണമുള്ള ആ ദേവന്മാർ ജീവിതം തുടരാനുള്ള ആഗ്രഹം എനിക്കു നൽകി. 'മഹത്തായ ധർമനീതി പഠിക്കാൻ ആകാംക്ഷയുള്ള ഒരു ഭിക്ഷു ചൈനയിൽ നിന്നും ഇവിടെ എത്തും. ശ്രദ്ധാപൂർവം അങ്ങ് അയാളെ



പഠിപ്പിക്കണം.' ഇതാണ് സ്വപ്നത്തിൽ ലഭിച്ച നിർദ്ദേശം."

അദ്ദേഹം സമയം ഒട്ടും പാഴാക്കിയില്ല. പഠനം തുടങ്ങി. നാളന്ദ കേന്ദ്രമാക്കി അനേകവർഷം ഹ്യൂൻ സാങ് ഇന്ത്യയിൽ പര്യടനം നടത്തി. ആദ്യം അദ്ദേഹം ചെന്നത് 'ചംപ' രാജ്യത്താണ്. അവിടത്തെ വിഹാരങ്ങൾ അധികവും നാശോൻമുഖമായിരുന്നു. സമതത എന്ന സ്ഥലം സമുദ്രത്തിനടുത്തായതുകൊണ്ട് സമശീതോഷ്ണ സ്ഥിതി അനുഭവപ്പെട്ടു. താമ്രലിപ്തി കടൽ തീരത്തുള്ള ഒരു സ്ഥലമായിരുന്നു. ഒറീസയുടെ തീരത്തുകൂടി അദ്ദേഹം കിഴക്കോട്ടു സഞ്ചരിച്ചു. പൊക്കം കൂടിയ കറുത്ത നിറക്കാരായ അവിടത്തെ ജനങ്ങൾ അക്രമ ഭാവത്തോടുകൂടിയവരെന്നാണ് ഹ്യൂൻ സാങ് രേഖപ്പെടുത്തിയിട്ടുള്ളത്.

കലിംഗ രാജ്യത്തെ ആളുകൾ പരുഷസ്വഭാവികളെങ്കിലും തികഞ്ഞ മതവിശ്വാസികൾ ആയിരുന്നു. സ്ഫുടമായി സംസാരിക്കുന്നവർ എന്നാണ് അവരെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ അഭിപ്രായം. അവിടെ നിന്നും ആന്ധ്രയിൽ അദ്ദേഹമെത്തി. പിന്നീട് ദ്രാവിഡനാട്ടിൽ ചെന്നു. അവിടത്തെ ജനങ്ങൾ ധീരന്മാരും സമൂഹ്യനന്മ അറിയുന്നവരും വിശ്വസ്തരുമാണെന്ന് അദ്ദേഹം എഴുതിയിട്ടുണ്ട്. ഒരു നൂറിലധികം ബുദ്ധമതവിഹാരങ്ങളും എൺപതോളം ദേവാലയങ്ങളും ഹ്യൂൻ സാങ് അവിടെ കണ്ടു. ഈ രാജ്യം ബുദ്ധൻ പലതവണ സന്ദർശിച്ചിട്ടുള്ളതാണ്. ആ സങ്കേതങ്ങളിലെല്ലാം അശോക ചക്രവർത്തി സ്തൂപങ്ങൾ ഉയർത്തിയിരുന്നു.

പിന്നീട് ഹ്യൂൻ സാങ് വടക്കു പടിഞ്ഞാറു ഭാഗത്തേക്ക് യാത്ര ചെയ്ത് വന്യമൃഗങ്ങൾ നിറഞ്ഞ വനങ്ങൾ പിന്നിട്ട് മഹാരാഷ്ട്രത്തിലെത്തി. ഇവിടെ ജനങ്ങൾ "അഭിമാനബോധമുള്ളവരും സമരോത്സുകരും ഉപകാരസ്മരണ, പ്രതികാര ബുദ്ധി എന്നിവ ഉള്ളവരും ആയിരുന്നു. അവരുടെ യുദ്ധവീരന്മാർ സൈന്യത്തെ നയിച്ച് അടർക്കളത്തിൽ എത്തി, മദ്യപിച്ചശേഷം യുദ്ധത്തിൽ മുഴുകിയിരുന്നു. യുദ്ധത്തിനു മുമ്പ് ആനകൾക്കു അവർ മദ്യം നൽകിയിരുന്നു. ഒരു പട്ടാളമേധാവി യുദ്ധത്തിൽ പരാജിതനായി വന്നാൽ

അയാൾക്കു ശിക്ഷ നൽകുന്നതിനു പകരം പട്ടാളവസ്ത്രങ്ങൾ തിരികെ വാങ്ങിക്കൊണ്ട് സ്ത്രീകളുടെ വസ്ത്രങ്ങൾ കൊടുക്കും. അത് അയാളെ നാണം കെടുത്തുകയും ദുഃഖിപ്പിക്കുകയും ചെയ്തിരുന്നു." ഇവിടെയും അശോകൻ പണികഴിപ്പിച്ച അനേകം സ്മാരകങ്ങളും ബുദ്ധവിഹാരങ്ങളും അദ്ദേഹം കണ്ടു. മഹാരാഷ്ട്രത്തിൽ നിന്ന് ബ്രോച്ചിലേക്കും അവിടെനിന്ന് മാൾവായിലേക്കും ഹ്യൂൻ സാങ് യാത്രചെയ്തു. മാൾവായിലെ ജനങ്ങൾ "സൗമ്യശീലരും പരിഷ്കൃതരു"മായിരുന്നു. പിന്നീട് വടക്കോട്ടു പോയി സിന്ധിൽ എത്തിയപ്പോൾ, "ക്ഷിപ്രകോപികളെങ്കിലും സത്യസന്ധരായ" ജനങ്ങളെയാണ് അദ്ദേഹം അവിടെ കണ്ടത്.

പിന്നീട് ഇറാൻ അതിർത്തിവരെ പോയശേഷം തിരികെ സിന്ധു നദികടന്നുവന്ന് അദ്ദേഹം നാളന്ദയിലേക്കു മടങ്ങി.

നല്ലൊരു വിദ്യാർഥിയായിരുന്ന ഹ്യൂൻ സാങ്, നാളന്ദയിലെ സൗകര്യങ്ങൾ മുഴുവൻ ഉപയോഗപ്പെടുത്തി. അദ്ദേഹം അവിടത്തെ ഭാഷ ഭംഗിയായി പഠിക്കുകയും പണ്ഡിതന്മാരുമായുള്ള ചർച്ചകൾ വഴി തന്റെ അറിവു വർധിപ്പിക്കുകയും ചെയ്തു. ബുദ്ധമതഗ്രന്ഥങ്ങൾ സൂക്ഷ്മമായി പഠിപ്പിച്ചതിനുപുറമെ, ബ്രാഹ്മണരുടെ വിശുദ്ധകൃതികളും അദ്ദേഹം വായിച്ചു. ബുദ്ധമതത്തിന്റെ തത്വശാസ്ത്രത്തിനും സിദ്ധാന്തങ്ങൾക്കും നാളന്ദയിൽ നിന്നു ലഭിച്ച സംഭാവനകളെപ്പറ്റി അദ്ദേഹം അഭിമാന പൂർവം എഴുതിയിട്ടുണ്ട്. "ഭിക്ഷുക്കൾ നല്ല കഴിവും അറിവും ഉള്ളവരായിരുന്നു. വിഹാരത്തിലെ കർക്കശ നിയമങ്ങൾ എല്ലാ ഭിക്ഷുക്കളും പാലിച്ചു. പ്രഭാതം മുതൽ പ്രദോഷം വരെ അവർ ചർച്ചയിൽ മുഴുകി. പ്രായമായവരും ചെറുപ്പക്കാരും പരസ്പരം സഹായിച്ചു. പുറത്തുള്ളവർ ചർച്ചകളിൽ പങ്കെടുക്കാൻ വന്നാൽ ദ്വാരപാലകർ ചില കഠിന ചോദ്യങ്ങൾ ചോദിക്കും. പലരും ശരിയായ ഉത്തരം പറയാനാകാതെ മടങ്ങും. പുതിയതും പഴയതുമായ ഗ്രന്ഥങ്ങൾ പഠിച്ചവർക്കേ പ്രവേശനം ലഭിച്ചിരുന്നുള്ളൂ."

നാളന്ദയിലെ താമസക്കാലത്ത് വ്യാപകമായ അറിവും

സൂക്ഷ്മ ഗ്രഹണശേഷിയും കൊണ്ട്, ഹ്യൂൻ സാങിന് മറ്റു ഭിക്ഷുക്കളുടെ പ്രശംസനേടാൻ കഴിഞ്ഞു. വിഹാരത്തിലെ എല്ലാ ചർച്ചകളിലും വാദപ്രതിവാദങ്ങളിലും കാര്യമായി പങ്കെടുക്കാറുള്ള അദ്ദേഹത്തിന്റെ കീർത്തി നാളന്ദയ്ക്കു വെളിയിലും വ്യാപിച്ചു.

നാളന്ദ, മഹാനായ ഹർഷന്റെ രാജ്യത്തായിരുന്നെങ്കിലും അവിടെ താമസിക്കുമ്പോൾ ഒരിക്കലെങ്കിലും അദ്ദേഹത്തെ കാണുവാൻ ഹ്യൂൻ സാങിന് അവസരം ലഭിച്ചില്ല.

നാളന്ദയിലെ തന്റെ പഠനം പൂർത്തിയായപ്പോൾ, ചൈനയിലേക്കു മടങ്ങാൻ ഹ്യൂൻ സാങ് തീരുമാനിച്ചു. താൻ ശേഖരിച്ച വിഗ്രഹങ്ങൾ, പുസ്തകങ്ങൾ എന്നിവ സമാഹരിക്കാൻ തുടങ്ങിയപ്പോൾ ഹ്യൂൻ സാങിന് അസമിലെ കുമാരരാജാവിൽനിന്ന് ഒരു ക്ഷണം ലഭിച്ചു. താൻ സ്വന്തരാജ്യത്തേക്കു മടങ്ങുകയാണെന്നു പറഞ്ഞ് അദ്ദേഹം ആ ക്ഷണം നിരസിച്ചു. പക്ഷേ, അസം വഴി ചൈനയിലേക്കു മടങ്ങാൻ നിർദേശിച്ചുകൊണ്ട് വീണ്ടും കുമാരരാജാവ് ക്ഷണക്കത്തയച്ചു. അതും ഹ്യൂൻ സാങ് നിരസിച്ചപ്പോൾ അദ്ദേഹം ഭീഷണി മുഴക്കി: "വേണ്ടി വന്നാൽ ഞാൻ എന്റെ പട്ടാളത്തെയും ആനകളെയും അയച്ച് നാളന്ദ തവിടുപൊടിയാക്കും."

ഹ്യൂൻ സാങ് തന്റെ സുഹൃത്തുക്കളോടു പറഞ്ഞു, "ഞാൻ കുമാര സദസ്സിൽ പോകേണ്ടിവരുമെന്നു തോന്നുന്നു. പക്ഷേ എന്റെ വിലപിടിപ്പുള്ള പുസ്തകങ്ങൾ ഇവിടെ സൂക്ഷിച്ചിട്ടേ പോകൂ. വീണ്ടും ഇവിടെ വന്നശേഷം ചൈനയിലേക്കു മടങ്ങാൻ ശ്രമിക്കും."

അദ്ദേഹം ബ്രഹ്മപുത്രാനദിയുടെ തീരത്ത്, ഗോഹാട്ടിയിലുണ്ടായിരുന്ന കുമാരരാജാവിന്റെ തലസ്ഥാനത്തേക്കു പോയി. രാജാവ്, തനിക്ക് ആദ്യമുണ്ടായ കോപമൊന്നും കാണിച്ചില്ല. ഹ്യൂൻ സാങിനെ അദ്ദേഹം സ്വീകരിച്ച് ആദരിക്കുകയും പരമാവധി സുഖസൗകര്യങ്ങൾ ഒരുക്കിക്കൊടുക്കയും ചെയ്തു. ഒരു മാസം സുഖകരമായി കടന്നു പോയി. താഴ്ന്നതും ഈർപ്പം നിറഞ്ഞതുമായ ആ രാജ്യത്തെ അരുവികളും തടങ്ങളും എന്നും നിറഞ്ഞുനിന്നു. ജനങ്ങൾ കൃശഗാത്രരും വിശ്വസ്തരും ആയിരുന്നു. മധ്യഭാരത

ത്തിലെ ഭാഷയിൽനിന്ന് അൽപ്പം വ്യത്യസ്തമായിരുന്നു അവരുടെ ഭാഷ. ക്രൂരപ്രകൃതികളായ അവർ പഠനത്തിൽ നിഷ്ഠയുള്ളവരായിരുന്നു. അവർ ദേവന്മാരെ പൂജിച്ചു. ബൗദ്ധവിഹാരങ്ങളൊന്നും അവിടെ അദ്ദേഹം കണ്ടില്ല. അവിടെ ഉണ്ടായിരുന്ന ചുരുക്കം ചില ബുദ്ധമതക്കാർ, സ്വന്തം വിശ്വാസാനുഷ്ഠനങ്ങൾ രഹസ്യമായി സൂക്ഷിച്ചു.

വിജ്ഞാനപ്രിയനായ കുമാരരാജാവിന്റെ മാതൃക, ജനങ്ങൾ പിൻതുടർന്നു. വിദൂരദേശങ്ങളിൽ നിന്നുള്ള പണ്ഡിതന്മാർ അവിടെ ഉണ്ടായിരുന്നു. രാജാവ് ബുദ്ധമത വിശ്വാസിയായിരുന്നില്ലെങ്കിലും വിജ്ഞരായ എല്ലാ ശ്രമണരെയും അദ്ദേഹം ബഹുമാനിച്ചു.

ഇതിനിടെ ഒരു ജൈത്രയാത്ര കഴിഞ്ഞു മടങ്ങിയെത്തിയ ഹർഷൻ, ഹ്യൂൻ സാങ് കുമാരരാജാവിന്റെ അതിഥിയായി കഴിയുന്നതറിഞ്ഞ് കോപിച്ചു. ഉടനടി സന്യാസിയെ തന്റെ കൊട്ടാരത്തിലേക്കയയ്ക്കാൻ നിർദേശിച്ചുകൊണ്ട് ഹർഷൻ, കുമാര രാജാവിനു സന്ദേശമയച്ചു. "അദ്ദേഹം എന്റെ തലയെടുത്താലും മത പണ്ഡിതനായ സന്യാസിയെ അയയ്ക്കില്ല" എന്നായി കുമാരരാജാവ്.

എങ്കിലും പെട്ടെന്നുതന്നെ തന്റെ തെറ്റു മനസ്സിലാക്കിയ കുമാരരാജാവ്, ഉചിതമായ അകമ്പടിയോടുകൂടി ഹ്യൂൻ സാങിനെ ഹർഷ സന്നിധിയിലേക്ക് അയയ്ക്കുവാൻ തയാറായി. കാശ്മീർ, സിന്ധ് മുതലായ രാജ്യങ്ങളിലെ രാജാക്കന്മാർപോലും ഭയപ്പെട്ടിരുന്ന ഹർഷൻ, കുമാരരാജാവിനെക്കാൾ പതിന്മടങ്ങ് ശക്തനും പ്രതാപശാലിയുമായിരുന്നു. മുപ്പതിനായിരം തോണികൾ ഗംഗയിലൂടെയും ഇരുപതിനായിരം ആനകൾ നദീതീരത്തുകൂടെയും ഹ്യൂൻ സാങിന് അകമ്പടിയായി പുറപ്പെട്ടു.

കനൗജിൽ ഒരുക്കിയ മണ്ഡപത്തിൽ ഹ്യൂൻ സാങിനെ ഇരുത്തിയശേഷം കുമാരരാജാവ് ഹർഷ സന്നിധിയിലെത്തി മാപ്പിരന്നു. ഉദാരമതിയായ ഹർഷൻ സന്തുഷ്ടനായി. അദ്ദേഹം കുമാര രാജാവിനു പിന്നിലേക്കു നോക്കിക്കൊണ്ടു ചോദിച്ചു, "ചൈനയിൽ

നിന്നുവന്ന സന്യാസി എവിടെ."

കുമാര രാജാവ് വിനയത്തോടെ പറഞ്ഞു, "അങ്ങ് സജ്ജന ങ്ങളെ ബഹുമാനിക്കുന്ന കാര്യത്തിൽ സുപ്രസിദ്ധനാണല്ലോ. പണ്ഡിതനായ സന്യാസിയെ ഇവിടെ കൊണ്ടുവരുന്നതിനെക്കാൾ, അങ്ങുതന്നെ അദ്ദേഹത്തെ സ്വീകരിച്ച് ആനയിക്കാനാവും ഇഷ്ട പ്പെടുക എന്നു ഞാൻ നിനച്ചു."

ഹർഷൻ സമ്മതിച്ചു, "കൊള്ളാം ഇപ്പോൾ താങ്കൾ പൊയ് ക്കൊള്ളൂ. നാളെ ഞാൻ അദ്ദേഹത്തിന്റെ അടുത്തുവരാം."

പക്ഷേ, ഹർഷന് പിറ്റേന്നുവരെ കാത്തിരിക്കാൻ കഴിഞ്ഞില്ല. അന്നുരാത്രി തന്നെ ദീപമേന്തിയ അനേകായിരം ജനങ്ങളുടെ അക മ്പടിയോടെ അദ്ദേഹം നദികടന്ന്, ഹ്യൂൻ സാങിന്റെ മുന്നിലെത്തി. അദ്ദേഹത്തെ നമസ്കരിച്ചു. ഹ്യൂൻ സാങിന്റെ പാദങ്ങളിൽ ഹർഷൻ പുഷ്പാർച്ചന നടത്തുകയും അനേകം സ്തുതിഗീത ങ്ങൾ പാടുകയും ചെയ്തു. ഹ്യൂൻ സാങിനെ തന്നോടൊപ്പമി രുത്തി, ഹർഷൻ കൊട്ടാരത്തിലെത്തി. അവിടെ ഹ്യൂൻ സാങിന്റെ ബഹുമാനാർഥം വലിയൊരു സദ്യ നടത്തി. കുമാരരാജാവും അതിൽ പങ്കെടുത്തു.

കനൗജിലെ ജനങ്ങൾ ധനികരാണെന്ന് ഹ്യൂൻ സാങ് കണ്ടു. തിളങ്ങുന്ന പട്ടുവസ്ത്രം ധരിച്ച് ജനങ്ങൾ കാഴ്ചയിൽ പരിഷ്കൃ തരായിരുന്നു. അനേകം ബൗദ്ധവിഹാരങ്ങളും ഹീനയാനത്തിലും മഹായാനത്തിലും പെടുന്നവരായി പതിനായിരത്തിൽപ്പരം ഭിക്ഷു ക്കളും അവിടെ ഉണ്ടായിരുന്നു. കൂടാതെ, അനേകം ദേവക്ഷേ ത്രങ്ങളും ബൗദ്ധേതരരായ അനേകായിരം ജനങ്ങളും ഉണ്ടായി രുന്നു.

ഹ്യൂൻ സാങിന്റെ സാന്നിധ്യത്തിൽ, ഇന്ത്യയുടെ എല്ലാ ഭാഗ ങ്ങളിൽ നിന്നുമുള്ള ബുദ്ധഭിക്ഷുക്കളെയും ബ്രാഹ്മണരെയും പങ്കെ ടുപ്പിച്ചു കൊണ്ടുള്ള ഒരു മഹാസമ്മേളനം ഹർഷൻ ഏർപ്പാടു ചെയ്തു. ഇതിലേക്ക്, നാളന്ദയിൽ നിന്നു വന്ന ആയിരം ഭിക്ഷു ക്കൾ ഹ്യൂൻ സാങിന്റെ ശേഖരങ്ങളും കൊണ്ടുവന്നു. രണ്ട് വലിയ



ശാലകൾ കെട്ടിയുണ്ടാക്കി. എല്ലാവരും വന്നെത്തിക്കഴിഞ്ഞപ്പോൾ, സമ്മേളനത്തിന്റെ അധ്യക്ഷനായിരിക്കുവാൻ ഹ്യൂൻ സാങിനെ ഹർഷചക്രവർത്തി ക്ഷണിച്ചു.

ഹ്യൂൻ സാങിന്റെ പാണ്ഡിത്യത്തിൽ എല്ലാവരും അത്ഭുതപ്പെട്ടു. മറ്റു ചില സിദ്ധാന്തങ്ങളിൽ വിശ്വസിച്ച ചിലർക്ക് കടുത്ത അസൂയ ഉണ്ടാകുകയും ഹ്യൂൻ സാങിനെ വധിക്കാൻ അവർ ഗൂഢാലോചന നടത്തുകയും ചെയ്തു. ഇതറിഞ്ഞ ഹർഷൻ പ്രഖ്യാപിച്ചു: "മഹാപണ്ഡിതനെ ഉപദ്രവിക്കാൻ ശ്രമിക്കുന്നവരുടെ കഴുത്തുവെട്ടും. അദ്ദേഹത്തിന് എതിരുപറയുന്നവരുടെ നാവു പിഴുതുകളയും."

പതിനെട്ടു ദിവസം നീണ്ടുനിന്ന മഹാസമ്മേളനത്തിനിടയ്ക്ക് ഹർഷനും കുമാര രാജാവിനും ഹ്യൂൻ സാങിൽ രൂഢമൂലമായ മമതാ ബന്ധം രൂപം കൊണ്ടു.

സമ്മേളനാനന്തരം ഹ്യൂൻ സാങ് നാളന്ദയിൽനിന്നു വന്ന ഭിക്ഷുക്കളോടു വിടവാങ്ങുകയും കുമാരരാജാവിനെയും ഹർഷ ചക്രവർത്തിയെയും തന്റെ ബഹുമാനം അറിയിക്കുകയും ചെയ്തു.

അധ്യായം 8

# മഹത്തായ ദാനം

ഹ്യൂൻ സാങ് തിരികെപ്പോകാൻ ആഗ്രഹിക്കുന്നതറിഞ്ഞ ഹർഷൻ, ഏതാനും ദിവസംകൂടെ സദസ്സിൽ തുടരുവാൻ ഹ്യൂൻ സാങിനോട് അഭ്യർഥിച്ചു. "ഞാൻ വലിയൊരു മതസമ്മേളനം ആരംഭിച്ചിട്ടുണ്ട്." അദ്ദേഹം പറഞ്ഞു "അഞ്ചുകൊല്ലത്തിലൊരിക്കൽ എല്ലാ ശ്രമണരെയും ബ്രാഹ്മണരെയും അഗതികളെയും ക്ഷണിച്ച് എഴുപത്തഞ്ചു ദിവസം അവർക്കെല്ലാം 'മോക്ഷം' എന്നപേരിൽ ദാനങ്ങൾ നടത്തും. ഇമ്മാതിരി അഞ്ചു സമ്മേളനങ്ങൾ നടത്തി. ആറാമത്തേത് നടത്താൻ പോകുന്നു. മഹാപണ്ഡിതനായ അങ്ങേക്ക് സ്വന്തം യാത്രനീട്ടിവച്ച്, ഈ സമ്മേളനം കണ്ട് ഞങ്ങളോടൊപ്പം ആനന്ദിക്കരുതോ?"

ഹ്യൂൻ സാങ് സമ്മതിച്ചു; രാജാവിനു സന്തോഷമായി. രാജാവ് സന്യാസിയെ പ്രയാഗയിലേക്കു കൊണ്ടുപോയി. അവിടെയാണ് ദാനം നടത്തിയിരുന്നത്. ദാനഭൂമിയുടെ വടക്ക് ഗംഗയും തെക്ക് യമുനയും. വടക്ക് പടിഞ്ഞാറു നിന്നുവന്ന ഈ നദികൾ കിഴക്കോട്ടൊഴുകി യോജിക്കുന്ന സ്ഥാനത്താണ് പ്രയാഗ.

സംഗമസ്ഥാനത്തിന്റെ പടിഞ്ഞാറു ഭാഗം സമതലമാണ്. ഏതാണ്ട് പതിനാലു ലീ ചുറ്റളവു വരും. പുരാതനകാലം തൊട്ടേ രാജാക്കന്മാർ ഈ സ്ഥലത്തുവച്ച് ദാനങ്ങൾ നടത്തിയിരു

ന്നതുകൊണ്ട് ഇവിടം 'ദാനധർമരംഗം' എന്ന് അറിയപ്പെട്ടു.

അവിടെ ഹർഷന് ദാനകർമം നിർവഹിക്കാനുള്ള ചതുരാകാരമായ എടുപ്പിനു പുറമെ സ്വർണം, വെള്ളി, രത്നങ്ങൾ, അമൂല്യ വസ്ത്രങ്ങൾ മുതലായവ സൂക്ഷിക്കുന്നതിനുള്ള താൽക്കാലിക മന്ദിരങ്ങളും ഉണ്ടായിരുന്നു. പട്ട്, പരുത്തി എന്നിവ കൊണ്ടുള്ള വസ്ത്രങ്ങളും മറ്റും സൂക്ഷിക്കുന്നതിന് വേറെയും സംഭരണ ഗേഹങ്ങൾ ഉണ്ടായിരുന്നു.

കൂടാതെ, ജനങ്ങൾക്ക് ഭക്ഷണം കഴിക്കുന്നതിനും വിശ്രമിക്കുന്നതിനുമുള്ള സ്ഥാനങ്ങളും ഉണ്ടായിരുന്നു. പതിനെട്ടു നാട്ടുരാജാക്കന്മാരുടെ അകമ്പടിയോടെ ഹർഷൻ ദാനമണ്ഡപത്തിൽ എഴുന്നള്ളി. അപ്പോൾ അവിടെ അഞ്ചുലക്ഷത്തോളം ജനങ്ങൾ സന്നിഹിതരായിരുന്നു.

ആദ്യത്തെ ദിവസം ഒരു മന്ദിരത്തിൽ ശ്രീബുദ്ധന്റെ വിഗ്രഹം പ്രതിഷ്ഠിച്ചു. അതിനുശേഷം ഒന്നാംകിടയിൽപ്പെട്ട വസ്ത്രങ്ങളും വിലപിടിപ്പുള്ള വസ്തുക്കളും ദാനം ചെയ്തു. സംഗീതവും പുഷ്പവർഷവും തുടർന്നു. രണ്ടാം ദിവസം ആദിത്യപ്രതിഷ്ഠയും തലേദിവസത്തേതിന്റെ പകുതി വിലപിടിപ്പുള്ള വസ്ത്രങ്ങളുടെ ദാനവും നടന്നു. മൂന്നാം ദിവസം ഈശ്വരദേവ പ്രതിഷ്ഠയും മുൻദിവസത്തെപ്പോലുള്ള ദാനവുമായിരുന്നു.

അങ്ങനെ അഞ്ചുകൊല്ലത്തെ ശേഖരം മുഴുവൻ തീരുന്നതുവരെ ദാനം തുടർന്നു. കൊട്ടാര സംരക്ഷണത്തിനും നീതിന്യായ പരിപാലനത്തിനാവശ്യമായ പട്ടാളത്തിന്റെ ചെലവിനും വേണ്ടതൊഴികെ ബാക്കിയെല്ലാം ദാനം ചെയ്തു. രാജാവ്, സ്വന്തം വസ്ത്രങ്ങളും ആഭരണങ്ങളും കിരീടവുമെല്ലാം സന്തോഷത്തോടെ ദാനം ചെയ്തു.

അവസാനം രാജാവ് തന്റെ സഹോദരിയിൽനിന്ന് ഒരു പഴയ വസ്ത്രം വാങ്ങി ധരിച്ചുകൊണ്ട് പത്തുദേശങ്ങളിലെ ബുദ്ധന്മാരെ പൂജിച്ചു. മഹാസമ്മേളനത്തിനുശേഷം, ഹ്യൂൻ സാങ് രാജാവിനോട് യാത്രാനുമതി ചോദിച്ചു. രാജാവ് തന്നെ പറഞ്ഞയയ്ക്കാൻ

ഇഷ്ടപ്പെടുന്നില്ലെന്നു കണ്ടു ഹ്യൂൻ സാങ് ദുഃഖിതനായി.

ഏതായാലും ചൈനയിലേക്കു മടങ്ങണമെന്ന് ഹ്യൂൻ സാങ് ഉറച്ചു. ഹർഷചക്രവർത്തി, വിജ്ഞാനത്തിന്റെയും കലകളുടെയും ഉപാസകനാണെന്നിരിക്കിലും അദ്ദേഹത്തിന്റെ സന്തോഷത്തെക്കാൾ വലുതാണ് ചൈനയിലെ വിജ്ഞാനദാഹികളായ ബൗദ്ധ സന്യാസികളുടെ സംതൃപ്തിയെന്ന് ഹ്യൂൻ സാങ് വിശ്വസിച്ചു. തന്നിൽ നിന്ന് പുതിയ അറിവുകൾ നേടാൻ തയാറായിരിക്കുന്ന ശിഷ്യഗണങ്ങളെ അദ്ദേഹം സ്മരിച്ചു.

സന്ദിഗ്ധതകളിൽ നിന്നും സ്വയം മോചിതനായ അദ്ദേഹം പറഞ്ഞു: "ചൈന, വളരെ ദൂരെയുള്ള രാജ്യമാണ്," അദ്ദേഹം തുടർന്നു, "ബുദ്ധമതം അടുത്തകാലത്താണ് അവിടെ വന്നെത്തിയത്. വളരെയേറെ മതതത്വങ്ങൾ അവിടെ അറിയാനുണ്ട്. തത്വങ്ങൾ ഗ്രഹിക്കുന്നതിനായി ഇവിടെ വന്ന് കാര്യം സാധിച്ച ഞാൻ, എന്റെ നാട്ടിലെ വിജ്ഞാനദാഹികൾ ബുദ്ധമതത്തിന്റെ അഗാധതയറിയുവാൻ എത്രമാത്രം ആഗ്രഹിക്കുമെന്നു ചിന്തിക്കുന്നു. അതുകൊണ്ട് ഞാനിനി ഒരു നിമിഷം വൈകിക്കൂടാ. അങ്ങ് എന്നെ തടഞ്ഞാൽ, അത് അസംഖ്യം ശിഷ്യർക്ക് അറിവു നഷ്ടമാക്കും. അത് അങ്ങേക്ക് അടുത്ത ജന്മത്തിൽ അന്ധതവരുത്തുമെന്നുള്ളതുകൊണ്ട്, അങ്ങ് അതിനു ധൈര്യപ്പെടുമോ?"

ഒരു നിമിഷം നിശ്ശബ്ദനായിരുന്നശേഷം രാജാവു പറഞ്ഞു, "അങ്ങയുടെ എളിയ ശിഷ്യനായ ഞാൻ ഗുരുവിന്റെ ഗുണങ്ങളെ വിലമതിക്കുന്നു. ഞാൻ എന്നും അങ്ങയെ സേവിക്കാൻ കൊതിക്കുന്നു. ഇനി, സ്വന്തം ഇഷ്ടപ്രകാരം അങ്ങേക്ക് ഇവിടെ വസിക്കുകയോ പോവുകയോ ചെയ്യാം."

അങ്ങനെ ഹ്യൂൻ സാങിന്റെ ഇംഗിതത്തിന് രാജാവ് വഴങ്ങി. രാജാവ് വാഗ്ദാനം ചെയ്ത സമ്മാനങ്ങൾ ഒന്നും അദ്ദേഹം സ്വീകരിച്ചില്ല. എങ്കിലും കുമാരരാജാവു നൽകിയ പരുക്കൻ തുകൽ കൊണ്ടുള്ള ഒരു തൊപ്പി അദ്ദേഹം സ്വീകരിച്ചു – മഴ നനയാതിരിക്കാൻ.

ഹ്യൂൻ സാങിന്റെ യാത്രാവേളയിൽ ഹർഷന് കണ്ണുനീരടക്കാൻ കഴിഞ്ഞില്ല. അറുനൂറിൽപ്പരം പുസ്തകങ്ങളും ബുദ്ധന്റെ വിഗ്രഹങ്ങളും വിശുദ്ധാവശിഷ്ടങ്ങളും മറ്റും ഉൾപ്പെട്ട ഹ്യൂൻ സാങിന്റെ ശേഖരം ചുമന്നുകൊണ്ടു പോകുന്നതിനായി ഹർഷൻ ഒരു ആനയെ അയച്ചു, കൂടാതെ മൂവായിരം സ്വർണക്കട്ടികൾ, പതിനായിരം വെള്ളിക്കട്ടികൾ എന്നിവ യാത്രച്ചെലവിലേക്കായി ഹർഷൻ ഹ്യൂൻ സാങിനു കൊടുത്തയച്ചു.

മൂന്നു ദിവസത്തിനുശേഷം ഏതാനും കുതിരസവാരിക്കാർ തങ്ങളെ പിൻതുടരുന്നതുകണ്ട് ഹ്യൂൻ സാങും സംഘവും അമ്പരന്നു. ഹർഷനും കുമാരരാജാവും അവരുടെ പരിവാരങ്ങളുമായിരുന്നു അവർ. വീണ്ടും ഹ്യൂൻ സാങിനെക്കണ്ടു യാത്രപറയാൻ വന്നതായിരുന്നു അവർ. ഹ്യൂൻ സാങ് കടന്നുപോകുന്ന രാജ്യങ്ങളിലെ രാജാക്കന്മാരോട് അദ്ദേഹത്തിന് വേണ്ട അകമ്പടി ഒരുക്കിക്കൊടുക്കുവാൻ ആവശ്യപ്പെട്ടുകൊണ്ടുള്ള കത്തുകളുമായി നാല് ഉദ്യോഗസ്ഥന്മാരെ ഹർഷൻ അയച്ചു. ചൈനയിലേക്കുള്ള മടക്കയാത്രയിൽ ഹ്യൂൻ സാങിനെ സഹായിക്കുന്നതിന് തന്നാൽ കഴിയുന്നതെല്ലാം ഹർഷൻ ചെയ്തു.

ഹർഷന്റെ ഔദാര്യംകൊണ്ട്, ഹ്യൂൻ സാങിന്റെ മടക്കയാത്ര വിഷമകരമല്ലാതായി എന്നു തോന്നുന്നു. പാമീർ കടന്ന് കഷഗർ, യാർകണ്ട്, ഖോതാൻ, ലോപ്നോർ എന്നീ സ്ഥലങ്ങൾ വഴി എ.ഡി.645–ൽ അദ്ദേഹം ചൈനയിലെത്തി.

# ഉപസംഹാരം

ചൈനയിൽ എത്തിപ്പോൾ ഹ്യൂൻ സാങിന് ഗംഭീരമായ സ്വീകരണം ലഭിച്ചു. ചക്രവർത്തിയും ഉദ്യോഗസ്ഥന്മാരും കച്ചവടക്കാരും സാധാരണ ജനങ്ങളുമെല്ലാം അദ്ദേഹത്തിന്റെ തിരിച്ച് വരവ് ആഘോഷിച്ചു. തെരുവുകളിൽ സ്വാഗതപത്രങ്ങളും അന്തരീക്ഷത്തിൽ സംഗീതവും നിറഞ്ഞു.

അനുവാദമില്ലാതെ രാജ്യംവിട്ട കുറ്റം ക്ഷമിക്കുക മാത്രമല്ല, ഹ്യൂൻ സാങിനെ ചക്രവർത്തി സുഹൃത്തായി സ്വീകരിക്കുകകൂടി ചെയ്തു. ഹ്യൂൻ സാങ് കൊണ്ടുപോയ അറുനൂറ്റി അൻപത്തേഴ് ഗ്രന്ഥങ്ങൾ തർജമ ചെയ്തു തയാറാക്കുന്നതിൽ, അദ്ദേഹത്തെ സഹായിക്കുവാൻ ധാരാളം പണ്ഡിതന്മാരെയും എഴുത്തുകാരെയും ചക്രവർത്തി നിയോഗിച്ചു.

ഈ ഗ്രന്ഥങ്ങൾ തയാറാക്കുന്നതിൽ മുഴുകിയാണ് ഹ്യൂൻ സാങ് തന്റെ ജീവിതശിഷ്ടം ചെലവഴിച്ചത്. ഓരോ ദിവസവും നൂറിലധികം ശിഷ്യന്മാർ അദ്ദേഹത്തിന്റെ പ്രഭാഷണം കേട്ടിരുന്നു. കൃത്യ ബാഹുല്യങ്ങളുണ്ടായിരുന്നിട്ടും അദ്ദേഹം ചെറുപ്പത്തിലെന്ന പോലെ ജോലിചെയ്തു. എ.ഡി. 664–ൽ മഹാപണ്ഡിതനും സഞ്ചാരിയും, അനേകം രാജ്യങ്ങൾ ബഹുമാനപൂർവം സ്മരിക്കുന്നവനും ആയ ഹ്യൂൻ സാങ് സമാധിയടഞ്ഞു.

